൧൯൦൭-ന്നു ൧൦൮൨

പുസ്തകം ൧൦] കർക്കടകം [ലക്കം ൧

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെല്ലാൻ സംഗതി വരരുതു".

(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# പഞ്ചാംഗം

## ൧൯൦൧—൧൦൭൭

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ഓബ് ൧ | ആഗസ്റ്റ് ൧൪ | ൩൦ | ബു |
| ൨ | ൧൫ | ൩൧ | വ്യാ |
| ൩ | ൧൬ | ചിങ്ങം ൧ | വെ |
| ൪ | ൧൭ | ൨ | ശ |
| ൫ | ൧൮ | ൩ | ഞാ |
| ൬ | ൧൯ | ൪ | തി |
| ൭ | ൨൦ | ൫ | ചൊ |
| ൮ | ൨൧ | ൬ | ബു |
| ൯ | ൨൨ | ൭ | വ്യാ |
| ൧൦ | ൨൩ | ൮ | വെ |
| ൧൧ | ൨൪ | ൯ | ശ |
| ൧൨ | ൨൫ | ൧൦ | ഞാ |
| ൧൩ | ൨൬ | ൧൧ | തി |
| ൧൪ | ൨൭ | ൧൨ | ചൊ |
| ൧൫ | ൨൮ | ൧൩ | ബു |
| ൧൬ | ൨൯ | ൧൪ | വ്യാ |
| ൧൭ | ൩൦ | ൧൫ | വെ |
| ൧൮ | ൩൧ | ൧൬ | ശ |
| ൧൯ | സെപ്തംബർ ൧ | ൧൭ | ഞാ |
| ൨൦ | ൨ | ൧൮ | തി |
| ൨൧ | ൩ | ൧൯ | ചൊ |
| ൨൨ | ൪ | ൨൦ | ബു |
| ൨൩ | ൫ | ൨൧ | വ്യാ |
| ൨൪ | ൬ | ൨൨ | വെ |
| ൨൫ | ൭ | ൨൩ | ശ |
| ൨൬ | ൮ | ൨൪ | ഞാ |
| ൨൭ | ൯ | ൨൫ | തി |
| ൨൮ | ൧൦ | ൨൬ | ചൊ |
| ൨൯ | ൧൧ | ൨൭ | ബു |
| ൩൦ | ൧൨ | ൨൮ | വ്യാ |
| ൩൧ | ൧൩ | ൨൯ | വെ |

### വിശേഷ ദിവസങ്ങൾ.

൧ നു- മത്തശ്മൂനിയുടെയും അവളുടെ മക്കൾ ഏഴുപേരുടെയും അവരുടെ മല്പാനായ ഏലിയാസാറിന്റെയും മക്കബായ സഹോദരന്മാരുടെയും മാർ ശ്മോവെലിന്റെയും ഓർമ്മ.

൫ നു- പെന്തിക്കുസ്തി- ശേഷം ൧൧-ാം ഞാ. മക്കൊ. ൬. ൭ മുതൽ

൬ നു- നമ്മുടെ കർത്താവിന്റെ മറുരൂപ പെരുനാൾ, (മാറാനായ) ലൂക്കാ. ൯- ൨൨ ൩൬
മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ പക്കൽ പ്രത്യേക ശുശ്രൂഷ.

൧൨ നു- മറുരൂപ ശേഷം ൧-ാം ഞാ. മാർ അസ്സെവെ-യേൻ സഹോദരന്മാരുടെ ഓർമ്മ. മത്താ. ൨൧. ൨൮—൩൨

൧൫ നു- കന്യാസ്ത്രീയമ്മയുടെ വാങ്ങിപ്പിന്റെ പെരുനാൾ. (മാറാനായ) ലൂക്കാ ൧൦. ൩൮—൪൨

൧൯ നു- വാങ്ങിപ്പിന്റെ ശേഷം ൧-ാം ഞാ. മക്കൊ. ൧൦. ൩൫—൪൫

൨൬ നു- വാങ്ങിപ്പിന്റെ ശേഷം ൨-ാം ഞാ. ലൂക്കൊ. ൧൧. ൯—൨൦

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൦]  ൧൯൦൧  തോമ്മസ്  [ലക്കം ൧

മംഗളം.

പരീശരുടെ കടം ചോദ്യത്തിനൊക്കും വിധത്തിൽ
മറുപടിക്കും ലേശം കുഴലിപ്പാതെ ചൊല്ലി,
പരിചോടു പല തീർപ്പീശനാം യേശുനാഥൻ
കരുണയൊടു വരം തന്നെപ്പോഴും കാത്തിടട്ടെ.

നടക്കൽ വർക്കി.

## ആരംഭം ഒന്ന് അവസാനം മറ്റൊന്ന്.

നിങ്ങൾ ഇത്ര ബുദ്ധിഹീനന്മാരാകുന്നുവൊ? ആത്മാവിൽ ആരംഭിച്ചിട്ടു നിങ്ങൾ ഇപ്പോൾ ജഡത്തിൽ അവസാനിപ്പിക്കുന്നുവൊ? നിങ്ങൾ ഇത്രയെല്ലാം വെറുതെയൊ കഷ്ടപ്പെട്ടതു, അതു വെറുതെ എന്നു വരികിൽകൊള്ളാം. (ഗലാ. ൩. അ. ൩, ൪)

ഇതാ പ്രിയരെ! പൌലൊസു ശ്ലീഹാ ഒരു ഇടവകയെക്കുറിച്ചു അതിന്റെ ബുദ്ധിഹീനതയെ ആക്ഷേപിച്ചു പറയുന്നു. അതു ഗലാത്തിയായിലുള്ള ഇടവകയെക്കുറിച്ചല്ലാതെ നമ്മെക്കുറിച്ചല്ലല്ലൊ എന്നു ചിലൎക്കു തോന്നിയേക്കാം. പക്ഷെ നമ്മുടെ ഓട്ടത്തെ ജഡത്തിൽ നാം അവസാനിപ്പിക്കുന്നു എങ്കിൽ ഈ ശാസന നമുക്കു പൊതുവെ ചേരാതിരിപ്പതെങ്ങിനെ. ഒരു വേലയുടെ ആരംഭാവസാനങ്ങൾ നന്നായിരുന്നില്ലെങ്കിൽ ബുദ്ധിയോടെ അതു ചെയ്യിപ്പിക്കുന്നവരും. ചിലപ്പോൾ തുടസ്സം അയോഗ്യമായിട്ടുള്ളതും ഹാസ്യമായിട്ടുള്ളതും ആയിരുന്നാലും തയ്യൽക്കാരന്റെ പ്രവൃത്തിപോലെ ഒടുവിൽ ഒരു പൂൎണ്ണത ഉണ്ടാകുമെങ്കിൽ അതു നല്ലതുതന്നെ.

നമ്മുടെ ആരംഭമൊ ശുദ്ധമുള്ള മാമോദീസാമൂലം ആത്മാവിലത്രെ. എന്നാൽ ചിലർ ഉപവാസം, പ്രാൎത്ഥന മുതലായ സുകൃതങ്ങളിൽ കുറെശ്ശെ വളൎന്നു വളൎന്നവരും. അവസാന കൽപടമേൽ എത്തുമ്പോഴേക്ക മേൽപറഞ്ഞവയെ അശേഷം നിറവേറാതെ അവയെ നിസ്സാരമായി എണ്ണികൊണ്ടു തന്റെ ആദ്യനടപ്പുകളെ മറന്നുകളകയും മായയിലേക്കു തന്നെത്താൻ ചായിച്ചു ജഡത്തിൽ തങ്ങളുടെ ആയുസ്സിനെ അവസാനിപ്പിക്കുന്നവരും ഉണ്ടു. ഹാ! ഇതിനെക്കുറിച്ചല്ലയൊ ശ്ലീഹാ ഇവിടെ ശാസിച്ചു പറയുന്നതു. ഇതാ ഇവർ ഇത്രയോളം കഷ്ടപ്പെട്ടതിന്റെ കൂലി മായ തന്നെ.

നാം ഇവിടെ ആത്മാവിൽ ജീവിച്ചുകൊണ്ടു അതിൽ നിലനിന്നു പോരേണമെന്നിരുന്നാൽ കുറെ കഷ്ടപ്പാടുകളെല്ലാം ക്ഷമയോടെയും ഭക്തിയോടെയും ആസ്വദിക്കേണ്ടിയിരിക്കുന്നു. ഇങ്ങിനെ ഇരിക്കെ ഈ വക കഷ്ടപ്പാടുകളെ ഏറെ കഷ്ടപ്പെട്ടു ജഡ ആഗ്രഹത്തിനു ഒരുപ്രകാരവും സമ്മതിക്കാതെ ഇരിക്കയും ചെയ്തുകൊണ്ടു ക്ഷമയോടെ തന്റെ ബാല്യ യൌവനങ്ങളെ കഴിച്ചുകൂട്ടിയ ശേഷം വീണ്ടും ജഡത്തിന്റെ പിന്നാലെ പായുന്നു എങ്കിൽ നമ്മുടെ ആദ്യ നീതിയും പതിവ്രതയും നമുക്കു ഒരുപകാരവും അവകാശമാകുന്നില്ലാ. നമ്മുടെ മുമ്പിലത്തെ നന്മകളൊ ആയ്തു ദൈവതിരുസന്നിധിയിൽ ഓൎക്കപ്പെടുകപോലുമില്ലാ.

പ്രിയരെ! ഇതിൽ നാം ബുദ്ധിഹീനന്മാരല്ലയൊ. പാടുപെടേണ്ടതു പെട്ടു ഒരു പ്രതിഫലവും ഇല്ലായെന്നു വരുന്നതു സങ്കടമല്ലയൊ. ഇപ്രകാരം ശ്ലീഹാ പറഞ്ഞിരിക്കുന്നു. അതായ്തു "ഈ ആയുസ്സിൽ മാത്രമെ നമുക്കു മിശിഹായിൽ ആശാബന്ധം ഉള്ളു എങ്കിൽ നാം സകല മനുഷ്യരിലും അരിഷ്ടന്മാരാകുന്നു" അതെ, സംശയമില്ല എന്തുകൊണ്ടെന്നാൽ മിശിഹായിക്കു ജീവിക്കുന്നവൎക്കു ഈ ലോകസുഖങ്ങളും ബഹുമാനങ്ങളും പൂൎണ്ണമാകുന്നതല്ലാ. അവൻ അതിനെ കാൎയ്യമായി നിരൂപിക്കയുമില്ലാ.

ഇങ്ങിനെയിരിക്കെ തങ്ങളുടെ ഈ ലോകവാസത്തിന്റെ ശേഷവും മേലിൽനിന്നു ഒരു പ്രകാരത്തിലും ആശ്വസിപ്പിക്കപ്പെട്ടില്ലായെങ്കിൽ വിഗ്രഹങ്ങളുടെ പിന്നാ

ലെപോയവരും തങ്ങളുടെ ജഡഇമ്പങ്ങളെ പാലിച്ചുകൊണ്ടു കാലം കഴിച്ചവരുമായി മൃഗപ്രിയന്മാരായ അജ്ഞാനികളെക്കാൾ കേവലം അരിഷ്ടന്മാരെന്നല്ലാതെ അവരെക്കുറിച്ചു എന്തു പറവാനുള്ളു.

നമ്മുടെ ഹൃദയങ്ങളിൽ ആഴമായി വിചാരണചെയ്യാനുള്ള ഒരു സംഗതിയാകുന്നു ഇത്. വിവേചിച്ചറിവാനായിട്ടത്രെ ഇപ്രകാരം പറയുന്നതു. "നിങ്ങൾക്കു അതു ഇഷ്ടമാകുന്നുവെങ്കിൽ ഈ ലോകത്തെ അതിന്റെ സകലവിധമായ ഇമ്പങ്ങളോടുംകൂടെ സുഖമായി അനുഭവിക്കാം. ഹാ! ഇതു ഒരുപ്രകാരവും കാപ്യർപോലും സമ്മതിക്കാത്തതും ജഡമയന്മാരായിരിക്കുന്നവർ കൂടെയും അധരങ്ങളിൽ മറുത്തു പറയുന്നതുമായ സംഗതിയാകുന്നു എന്നു നിങ്ങളും ഏറ്റുപറയാതെ നിവൃത്തിയില്ലാ. എന്തുകൊണ്ടെന്നാൽ നന്മചെയ്യുന്നവർക്കു സ്വർഗ്ഗീയപരമാനന്ദവും മഹത്വങ്ങളും (ഒരുപ്രകാരത്തിൽ അല്ലങ്കിൽ മറെറാരുപ്രകാരത്തിൽ) ഉണ്ടെന്നും, ഈ ലോകവും അതിന്റെ ആശ്രയകാരം ഏതുമില്ലാതെ അഴിഞ്ഞുപോകയും അന്യായക്കാർ വലിയ ദുരിതാവസ്ഥയിൽ ഇടപ്പെടുകയും ചെയ്യുമെന്നു അവർ നല്ലവണ്ണം സമ്മതിക്കുന്നു. അങ്ങിനെ ആകുന്നു എങ്കിൽ രണ്ടെജമാനന്മാരെ ഒന്നിച്ചുസേവിക്കേണമോ. അതു സാധിക്കുന്നതുമല്ലല്ലൊ. രണ്ടിനെയും പരിശോധിച്ചു നോക്കണം. ഒരുത്തനെ പിടിക്കുന്നുവെങ്കിലും കരുത്തനെ പിടിക്കേണമെന്നുള്ള പഴഞ്ചൊല്ലുപോലെ നല്ലതും നിലനില്ക്കുന്നതുമായതിനെ മുറുകെ പിടിപ്പിൻ. അതിൽ കാൽ രണ്ടും ഉറപ്പിച്ചു നില്പിൻ. കാററിനാൽ ഉഴലപ്പെടുന്ന വേഴത്തൊടു നാം അനുരൂപപ്പെടുകയും സാത്താന്റെ പരീക്ഷകളാകുന്ന തിരമാലകൾക്കു നാം ചാഞ്ചാടുകയുമരുതെ—

നമുക്കു എന്തെങ്കിലും ഒരു പരീക്ഷ വരുമ്പോൾ അതിൽ ഉൾപ്പെടാതെ നീതിയേയും ശുദ്ധതയേയും പാലിച്ചാൽ ഉണ്ടാകുന്ന നിത്യഭാഗ്യങ്ങളേയും അതിൽ വീണാൽ ഉണ്ടാകുന്നനിത്യഅരിഷ്ടതയേയും അതായതു. സ്വർഗ്ഗത്തെയും നരകത്തെയും കുറിച്ചുള്ള ഗുണാഗുണങ്ങളെപററി നമ്മുടെഹൃദയത്തിൽ നന്മയുടെദൂതനും തിന്മയുടെ ദൂതനും ആത്മാവിന്റെയും ജഡത്തിന്റെയും ഭാഗം ചേർന്നുനിന്നുകൊണ്ടു തമ്മിൽ ഒരു സംവാദത്തിനു ഇട കൊടുക്കുന്നതു ഒരു പ്രകാരത്തിൽ വളരെ ഫലമുള്ളതത്രെ.

ഇപ്രകാരം കുറെനേരം രണ്ടുകൂട്ടരും തമ്മിൽ അകമെ ഒരു തർക്കം നടന്നശേഷം രണ്ടുകൂട്ടരെയും മനസ്സാക്ഷിയെന്ന നീതിയുള്ള ന്യായാധിപതിയാകുന്ന ദൈവത്തിൻ സ്ഥാനാപതിയുടെമുമ്പാകെ നിർത്തണം. അപ്പോൾ ഈ ന്യായാധിപതി വിശുദ്ധ ന്യായപ്രമാണത്തിൽനിന്നു അനേകം ദൃഷ്ടാന്തങ്ങളാൽ ഇവരെ വിസ്തരിക്കയും ഒടുവിൽ അടിസ്ഥാനം കൂടാതെ അനാവശ്യമായി ദുശാഠ്യങ്ങൾ തുടങ്ങിയ തിന്മയുടെ ദൂതനെയും ജഡത്തെയും അവൻ ദിവ്യ ബന്ധനങ്ങളാൽ ബന്ധിച്ചുകൊണ്ടു നന്മയുടെ ദൂതനെ പല സൌഖ്യോപദേശങ്ങളാൽ ധൈര്യപ്പെടുത്തുമളവിൽ ആത്മാവു ശക്തിയേറിയതായിത്തീർന്നു പരീക്ഷയെ ഓടിച്ചുകളയും—

പ്രിയമുള്ളവരെ നാം പരീക്ഷയിൽ ഉൾപ്പെട്ടിരുന്നുകൊണ്ടു പോരാടി അതിന്റെമേൽ ജയം പ്രാപിക്കുന്നതു ഒരു വലിയ മഹത്വമാകുമെന്നു നാം നിശ്ചമായി വിചാരിച്ചുകൊണ്ടു പരീക്ഷക്കു അതായതു പിശാചിനു സ്ഥലം കൊടുത്താൽ പക്ഷെ നാം പരാജിതന്മാരായിപോകുവാൻ എളുപ്പമാകുന്നു. എന്തുകൊണ്ടെന്നാൽ അതു ഒരു വലിയ വേശ്യാസ്ത്രീയെപ്പോലെ അനേകം വിലയേറിയ മനുഷ്യാത്മാക്കളെ വേട്ടയാടിയിട്ടുണ്ട്. പുണ്യവാനായ യൌസേപ്പിനെപ്പോലെ ഇരിക്കുന്നവരെയും വീഴിപ്പാൻ ഏനം നോക്കുന്നു. യൌസേപ്പ പരീക്ഷയെ ജയിച്ചു എന്നു വരികിലും ഏറിയ ദിവസങ്ങളോളം പലരുടെ ഇടയിലും തന്നെക്കുറിച്ചു ദുരഭിപ്രായങ്ങൾ ഉണ്ടായിരുന്നതുകൂടാതെ നിന്ദയും കാരാഗ്രഹവും സഹിക്കേണ്ടിവന്നു—

യൌസേപ്പിന്റെ ഈ നിന്ദയുടേയും ഞെരുക്കത്തിന്റെയും കാരണം പരീക്ഷ ഉണ്ടായതുകൊണ്ടല്ലാതെ പിന്നെ എന്ത? ഒടുവിൽ അവന് വലിയ പദവിയും ബഹുമാനവും കിട്ടിയതു പരീക്ഷ അവന്റെ മേൽ വീഴുകയും അതിനെ ജയിക്കയും ചെയ്തുകൊണ്ടല്ലയൊ എന്നു കരുതി നാമും പരീക്ഷയാൽ ബാധിക്കപ്പെടുന്നതു നല്ലതാകുന്നു എന്നു വല്ലവനും നിരൂപിക്കുന്നു എങ്കിൽ ആ വിചാരം വെറും പൈശാചികംതന്നെ എന്നു കരുതികൊള്ളണം.—

എന്തുകൊണ്ടെന്നാൽ മനുഷ്യരിൽ മിക്കപ്പോഴും ആത്മമയവും ജഡമയവും ഇടകലന്നു സഹവാസം ചെയ്യുന്നു. അതിനാൽ പരീക്ഷ വരുന്നസമയത്തു, ജഡമയം നമ്മിൽ സഹവാസം ചെയ്തുംകൊണ്ടിരിക്കുന്നു എങ്കിൽ അതു നമ്മെ പ്രയാസംകൂടാതെ തന്നെ ആകൃഷിച്ചു കൂട്ടികൊണ്ടുപോയി കുഴിയിൽ വീഴിക്കും. നേരെ മറിച്ചു ആത്മമയമാണു ആസമയം നമ്മിൽ അധിവാസം ചെയ്യുന്നതെന്നിരുന്നാൽ പരീക്ഷ

എത്തിച്ചേരുന്നതിനു മുമ്പെ അതിനെ വന്നവഴിയെ ആട്ടി പായിച്ചുകളയും എന്നാൽ ഈ രണ്ടു സ്വഭാവങ്ങൾ എപ്പോഴെല്ലാമാണ നമ്മോടു ചേർന്നിരിക്കുന്നതെന്നും ഇന്നപ്പോഴെല്ലാം നമ്മെ വിട്ടുപോകുമെന്നും അറിയുന്നതു അസാദ്ധ്യമാകുന്നു. എന്തെന്നാൽ ചിലപ്പോൾ നാം ആത്മമയന്മാരായിരിക്കുന്നു എന്നു വിചാരിക്കുന്ന സമയത്തിൽ പരീക്ഷകൻ പ്രത്യക്ഷപ്പെടുമ്പോൾ ആത്മമയം നമ്മിൽനിന്നു ഒളിച്ചോടിപ്പോകയും ആ തരത്തിനു ജഡമയം നമ്മെ ആധീനപ്പെടുത്തി നാം പരീക്ഷയിൽ വീഴുകയും അങ്ങോട്ടുകൂടെ നിരാശ്രയം കുറേശ കുറേശയായി നമ്മെ കരണ്ടു ഭക്ഷിച്ചുകളകയും ചെയ്യും—

അതിനാൽ നാം പരീക്ഷയെ ഒരുപ്രകാരത്തിലും അടുപ്പിച്ചുകൂടാത്തതും അല്ലാതെ അടുത്തുകൂടിയാൽ വിരിയൻ പാമ്പുപോലെ നമ്മെകൊത്തുകയും നമ്മുടെമേലുള്ള ആത്മീക തേജസ്സിനെ കൊടൂരമായ വിഷത്താൽ അന്ധകാരതുല്യമായി മറിച്ചുകളകയും ചെയ്യും. ഇതുനിമിത്തമായിട്ടു ആത്മമയം നമ്മിൽനിന്നും ഒരു ക്ഷമപിളവുനേരമെങ്കിലും വിട്ടുമാറാതിരിപ്പാൻവേണ്ടി ദൈവകൃപക്കു എപ്പോഴും പാത്രവാന്മാരായിരിക്കത്തക്കവിധത്തിൽ നമ്മുടെ നടപ്പുകളേയും നമ്മുടെ ഹൃദയത്തിന്റെ ഗതിയേയും കാവലിട്ടു സൂക്ഷിക്കേണ്ടിയിരിക്കുന്നു—

പ്രിയരെ! ആത്മമയം നമ്മിൽ കുടിയിരിപ്പുണ്ടെന്നുള്ളതിന്റെ അറിയപ്പെടാകുന്ന ഒരു അടയാളം. ഇടവിടാതെയുള്ള മനോപ്രാർത്ഥനയിൽ ദൈവത്തോടുള്ള സംസർഗ്ഗമാണെന്നുള്ളതിൽ സംശയം ജനിക്കുവാൻ കഴിയാത്തതെന്നു നിങ്ങളും സമ്മതിക്കുന്നതല്ലയൊ. ആത്മമയം നമ്മിൽ വസിക്കുമ്പോൾ ആയുസ്സിന്ന ഈ ജീവനത്തെപ്പറ്റി അധികസമയം വിചാരിപ്പാൻ കഴിയുന്നതല്ല. എന്തുകൊണ്ടെന്നാൽ അതു ഇവിടെ പരദേശിയാകുന്നു. ഈ ലോകത്തെ അതു തൃണംപോലെ എണ്ണുന്നതുകൊണ്ടു ഇഹത്തെക്കുറിച്ചു അതിനു ബഹുമാനവും ഇല്ല. ഈ ലോകത്തെപ്പറ്റിയാണ നാം അധികമായി വിചാരപ്പെട്ടു വലയുന്നതെന്നിരുന്നാൽ നമ്മിൽ ആത്മമയം പാർക്കുന്നില്ല എന്നു അറിയരുതൊ. എന്തുകൊണ്ടെന്നാൽ "മ്ശിഹായിക്കു ബെലിയാലിനോടു എന്തൊരു യോജ്യതയുള്ളു. പാപത്തിനു നീതിയോടു എന്തു കൂട്ടായ്മയുള്ളു". ഈ ലോകത്തെപ്പറ്റി വിചാരപ്പെടുന്നതിനായിട്ടു ആത്മമയത്തിനു ഇതിൽനിന്നും തന്റെ വിശപ്പൊ ദാഹമൊ തീർപ്പാനാകട്ടെ തന്റെ സുഖപാലനത്തിനു ആവശ്യപ്പെടുന്നവയെ നേടുവാനാകട്ടെ ഒന്നുമില്ലായെന്നു അതിന്റെ രോഗത്തിനും മരണത്തിനും ഹേതുഭൂതങ്ങളായ കനികൾ പലതെയുമുണ്ടെന്നും അതു അറിയുന്നതുകൊണ്ടു ഇതിനെക്കുറിച്ചു വിചാരിക്കുന്നതു കൂടെയും അസഹ്യമാകുന്നു എന്നു അതു പ്രസ്താവിച്ചുകൊള്ളുന്നു—

ആ ലോകത്തെപ്പറ്റി വിചാരപ്പെടുന്നതിനു ജഡമയനായ മനുഷ്യനും ഈ ലോകത്തെപ്പറ്റി വിചാരപ്പെടുന്നതിനു ആത്മമയനായ മനുഷ്യനും ബോധിക്കാതിരിക്കുന്നതുകൊണ്ടു ഒന്നു അതിന്റെ സഖിയോടും പൈശുന്യം കരുതുന്നതിനാൽ ഈ രണ്ടു കൂട്ടരും തമ്മിൽ കൊടിയ ശത്രുക്കളത്രെ—

ആത്മമയത്തിനു നാം നമ്മുടെ ഭവനത്തിൽ പാർപ്പാൻ സ്ഥലം അനുവദിച്ചുകൊടുക്കുന്നു എങ്കിൽ ഏതു ജോലിയിലും എത്ര കഠിനരോഗത്തിലും നാം അകപ്പെട്ടിരുന്നാലും ദൈവത്തോടു നമ്മുടെ മനസ്സിൽ ഇടവിടാതെ സംസർഗ്ഗം ചെയ്യുന്നതിനും തന്റെനേരെ നോക്കി ഭയംകൂടാതെ സംസാരിക്കുന്നതിനും ആയതു നമ്മെ ഉത്സാഹശീലന്മാരാക്കിത്തീർക്കയും ചൊല്ലിക്കൂടാത്ത ഞരക്കങ്ങളോടെ നമുക്കു വേണ്ടി ദൈവത്തോടു ആവലാധി ബോധിപ്പിക്കയും നമ്മുടെ അപകടത്തെ ഓർത്ത നമ്മോടുകൂടെ വിലാപിക്കയും ചെയ്യും. ഇടവിടാതെ അകമെ പ്രാർത്ഥിക്ക എന്നതു ജഡമയന്മാർക്കു എന്തൊ വലിയ ഭാരം വഹിക്കുംപോലെയൊ, പാതാളത്തിലേക്കു ഇറങ്ങുന്നതുപോലെയൊ ഉള്ള പ്രയാസം തോന്നും. ഇതിൽ മനുഷ്യരുടെ മുഖസ്തുതിയാൽ ഒടുവിലത്തെ കൂലി നഷ്ടമായേക്കുമെന്നു ശങ്കിക്കുന്നതിനു ദൈവവും ഇവരും മാത്രമല്ലാതെ ആരും കാണുന്നതും അറിയുന്നതുമല്ലാ. ആത്മമയന്മാർക്കു ഇതിനു നേരവും സമയം ഉണ്ടായിരിക്കും. ദൈവത്തിനു നമ്മെ കേൾപ്പാൻ എല്ലായ്പ്പോഴും സമയം ഉണ്ടെന്നും നമുക്കു തന്നെ വിളിക്കുന്നതിനു സമയം ഇല്ലെന്നും വരുന്നതു മഹാ ആശ്ചര്യം! ആശ്ചര്യം! തന്നെ. പ്രിയരെ, നമ്മുടെ സമന്മാരെയൊ അതിൽ താണവരെകൂടെയും കാൺമാൻ ഏതനവും സൌകര്യം ഉണ്ടൊ എന്നുള്ള ചോദ്യം മുന്നമെ അവരോടു ചെയ്യേണ്ടിയിരിക്കുന്നു. എന്നാൽ നാം ദൈവത്തോടു. രാജാക്കന്മാരുടെ രാജാവിനോടു. അധികാരികളുടെ മേലെജമാനനോടു. അത്യുന്നതങ്ങളുടെ രഹസ്യസ്ഥലത്തു വസിക്കുന്ന സർവ്വവല്ലഭനോടു പ്രാർത്ഥിക്കുമ്പോൾ. ദൈവമെ നിനക്കു ഇപ്പോ

ൾ അവസരമുണ്ടൊ എന്നു മുന്നമെ നാം ചോദിക്കുമാറില്ലല്ലൊ. അതിന്റെ കാരണം താൻ എല്ലായ്പൊഴും നമ്മെ കേൾപ്പാൻ അവസരമുള്ളവനും താല്പൎയ്യമുള്ളവനും ആണെന്നു നമ്മുടെ മനസ്സുകൂടെ നമുക്കു ഉറപ്പായ സാക്ഷി നില്ക്കുന്നതുകൊണ്ടാകുന്നു—

വീണ്ടും നാം ഏതുപ്രകാരം ആത്മാവിൽ നമ്മുടെ ഓട്ടത്തിന്റെ തുടസ്സം ഇട്ടുവൊ അപ്രകാരംതന്നെ ആ ജീവപാഥയിൽ നമ്മുടെ നടപ്പുകളെ അവസാനിപ്പിക്കകയല്ലാതെ, ഒരുനാൾ ആത്മാവിൻ പ്രകാരം നടന്നു പിന്നെ ജഡത്തിൽ കൊണ്ടുപോയി അവസാനിപ്പിക്കുന്നു എന്നു വന്നാൽ നാം വായുവിൽ കൃഷിചെയ്തു കാററിനെ കൊയ്യുംപോലെ ഇരിക്കും—

ഹാ! മരണസമയം നമ്മുടെ കാലടികൾ നാം തുടങ്ങിയ്യാ ജീവപാഥയിൽ കണ്ടെത്തപ്പെട്ടാൽ ഭാഗ്യം! "എപ്പോഴാകുന്നു മരിക്കുന്നതെന്നു" ഒരുവനോടു ചോദിക്കുന്നു എങ്കിൽ അവന്റെ മറുപടി "എനിക്കു നിശ്ചയമില്ല" എന്നായിരിക്കും. നിനക്കു നിശ്ചയമില്ലെന്നു നീയും എനിക്കു നിശ്ചയമില്ലെന്നു ഞാനും പറയുമായിരിക്കും. യജമാനൻ രണ്ടാം യാമത്തിലൊ മൂന്നാം യാമത്തിലൊ വരുമ്പോൾ ജാഗരണമുള്ള ഭൃത്യൻ ഭാഗ്യവാൻ. ശൈശവം, ബാല്യം യൌവ്വനം, വാൎദ്ധക്യം ഇപ്രകാരം മനുഷ്യന്നു നാലുയാമങ്ങൾ ഉണ്ടു. ഒന്നാം യാമവും നാലാം യാമവും (ശൈശവും, വാൎദ്ധക്യവും) ഒരുവിധം ആത്മമയവും അതിപാപം കൂടാത്തതും ആകുന്നു. രാത്രിയിലെ രണ്ടും മൂന്നും യാമങ്ങളെയൊ മനുഷ്യന്റെ ബാല്യയൌവ്വനങ്ങളോടു സദൃശ്യപ്പെടുത്തിയിരിക്കുന്നു. ഈ സമയം അന്ധകാരമായയുടെ പശങ്ങളാൽ പിടിക്കപ്പെട്ടുകയും നിദ്രാഭാരത്തിന്റെ ആഴത്തിൽ മുഴുകിയിരിക്കുന്നവരമത്രെ അധികം പേരും. ഈ വേളയിൽ ദിവ്യ വിളിയെയും തന്റെ വരവിനേയും ഇവർ കാത്തുകൊണ്ടു നില്ക്കുന്നവരല്ലാ എന്നു ഇവരെക്കുറിച്ചു സാക്ഷിച്ചിരിക്കുന്നു—

പ്രിയരെ! നാമൊ ഈ കൂട്ടത്തിൽ എണ്ണപ്പെട്ടുപോകുവാൻ മനസ്സുവെക്കുന്നതിൽ നമുക്കു വിരോധമായിതന്നെ തീകനലുകളെ വൎദ്ധിപ്പിക്കരുതേ. "എന്റെ പിതാവെ ഇതുമുതൽ നീ എന്റെ ബാല്യയൌവ്വനങ്ങളെ നടത്തിക്കുന്നവനാകുന്നു എന്നു" ദീൎഘദൎശിയുടെ വാക്യത്താൽ നമ്മെഭരമേല്പിച്ചുകൊണ്ടു ദൈവത്തെ തന്നെ നമ്മുടെ യജമാനനും ഗുരുവുമായി സ്വീകരിക്കാം—

നാം ആത്മാവിൽ ഉണൎച്ചയുള്ളവരായിരിക്കണം. ഏതിനെ ഭരമേററു തുടങ്ങിയൊ അതു കൈവശമാകുവോളം നാം അടങ്ങിയിരിക്കുന്നതിനാൽ നമ്മെപ്പററിയും നമുക്കു വിചാരവും സ്നേഹവുമില്ലായെന്നുള്ള ആ മാററാ നാമത്തിനു നാം ഇടകൊടുക്കരുതെ. ജഡജന്മങ്ങളുടെ അഴിഞ്ഞുപോകുന്ന വഞ്ചന മധുരത്താൽ ആത്മാവിനു എന്നേക്കും നിലനില്ക്കുന്നതായ സാക്ഷ്യമുള്ള കല്ലിനെ നാം അയത്തുപോകരുതെ. മൺകട്ടയാകുന്ന ഈ ലോകത്തിനുവേണ്ടി, നിറഭേദം കൂടാതെ തിളങ്ങി മിന്നികൊണ്ടിരിക്കുന്ന മാണിക്യമാകുന്ന പരലോകത്തെ നാം പണയം കെട്ടരുതെ. ജഡത്തിന്റെ ഉപകാരത്തിന്നായിട്ടു ഈ ലോകത്തെപ്പററിയും അതിന്റെ നേട്ടത്തെയും ഫലമൂലാദികളെയുംപററി അദ്ധ്വാനപ്പെട്ടു പരിശ്രമിച്ചാൽ മതിയൊ. നിങ്ങൾതന്നെ പറയിൻ. ആത്മാവിന്റെ ഉറപ്പിന്നായി ആ ലോകത്തെയും അതിലെക്കു പ്രവേശിക്കേണ്ടും ഇടുക്കുവഴിയിൽകൂടെ പ്രയാസപ്പെട്ടും ഞെരുങ്ങിയും നടക്കേണ്ട വിധവും പഠിക്കേണ്ടയൊ. രണ്ടും ഒരുപോലെ അനുഭവിപ്പാൻ ആരും കരുതേണ്ടാ. ഒന്നു നഷ്ടമായെതീരു എന്നതു തീൎച്ചചെയ്യപ്പെട്ടു മുദ്രയിടപ്പെട്ടതത്രെ. ഒന്നുകിൽ ജഡം അല്ലങ്കിൽ ആത്മാവ്—

എന്നാൽ ഇതിൽ വേറെ ഒരു വിസ്മയം കൂടെ ഉണ്ടു. ആത്മനേട്ടത്തിന്നായി ജഡത്തെ നഷ്ടപ്പെടുത്തിയാലും ആത്മാവിന്റെ നൽവരത്താൽ കൂലിയുടെ ദിവസത്തിങ്കൽ ജഡത്തിന്നും ആത്മാവിനോടൊന്നിച്ചു മഹിമയേറിയ കിരീടവും മഹത്വവസ്ത്രങ്ങളും പരമാനന്ദ ഭാഗ്യവും ലഭിക്കും. എന്നാൽ ജഡത്തിന്റെ മോഹങ്ങളെ പ്രമാണിച്ച ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ രണ്ടും നടുക്കടലിൽ, ഒരു പ്രയോജനവുമില്ല—

ഇതാ കാലത്തിന്റെ സ്ഥിതിയെപ്പററി വിചാരിച്ചാൽ ധാന്യം ചുരുക്കവും കൊയിത്തുകാർ അധികവുമാകുന്നു. അതിനാൽ ഈ ചോദ്യം നമ്മുടെ ഹൃദയത്തിന്റെ മദ്ധ്യസ്ഥാനത്തു ഇരിമ്പാണികളാൽ എഴുതപ്പെട്ടിരിക്കണം. "നിങ്ങൾ ആത്മാവിൽ ആരംഭിച്ചിട്ടു ഇപ്പോൾ ജഡത്തിൽ അവസാനിപ്പിക്കുന്നുവൊ"?.

തോമാസ്.

---

## തിരുവിതാംകൂർ കൊച്ചിയിൽ ചൎച്ച്മിഷ്യൻ സമൂഹത്തിന്റെ വേല (തുടൎച്ച)

മിഷ്യനറിമാരുടെ ഉദ്ദേശം സുറിയാനിക്കാരെ കഴിയുംമട്ടു അംഗ്ലിയാ ആക്കണമെന്നും അതിനു സാധിക്കാത്തപക്ഷം ഇതിലേക്കു ക്രമേണ ഇടവരുത്തുവാൻതക്ക മതവിപരീതങ്ങൾ അവരിൽ മുളപ്പിക്കണമെന്നും ആണെന്നു കഴിഞ്ഞ ലക്കങ്ങളിൽ പ്രസ്താവിച്ചിരുന്നല്ലൊ. "വായ് ചക്കര, കൈ കൊക്കര" എന്നു പറയുംപോലെ ഇവരുടെ വാക്കു കേട്ടാൽ വളരെ ഭംഗി തോന്നിക്കും. ആന്തരം നേരെ മറിച്ചാണെന്നു അവരുടെ ഓരോ പ്രവൃത്തികൾകൊണ്ടു കാണാമെന്നു മുമ്പിൽ പല ദൃഷ്ടാന്തങ്ങളാൽ തെളിയിച്ചിട്ടുണ്ടു. സുറിയാനിസഭയെക്കുറിച്ചുപറയുമ്പോൾ അവർ വളരെ സഹതാപം ഭാവിക്കാറുണ്ടു. സുറിയാനി സഭയിൽ ഉണ്ടായിട്ടുള്ള തൎക്കങ്ങളിലും വ്യവഹാരങ്ങളിലും ഇവർ പ്രവേശിക്കാതെ ഇരു കക്ഷികളോടും തുല്യ സഹതാപത്തോടുകൂടെ ഇരിക്കുന്നു എന്നു ഇവർ പറയാറുമുണ്ടു. ഒരു മിഷ്യനറി ഒരിക്കൽ എന്നോടു ഇങ്ങനെ പറഞ്ഞിട്ടുമുണ്ടു. ഇവരുടെ ഓരോ പ്രവൃത്തികളെ ഉറ്റുനോക്കിയാൽ നേരെമറിച്ചു കാണാം. ദൃഷ്ടാന്തമായി സുറിയാനിസഭയിലെ വ്യവഹാരകാൎയ്യങ്ങൾ ആലോചിച്ചാൽ മിഷ്യനറിമാർ അവർ ഭാവിക്കുന്നതുപോലെ നിൎപ്പക്ഷന്യായമായിരിക്കുന്നില്ലെന്നു എല്ലാവൎക്കും അറിയാം എല്ലാവരുടെയും മനസ്സാക്ഷിയും സമ്മതിക്കും. അദൃശ്യമായിരിക്കുന്ന മനസ്സാക്ഷിയെ ആശ്രയിക്കണ്ടാ, കാണപ്പെടുന്ന ശികാട്ടുകളെ മാത്രം നോക്കിയാലും ഏതുകക്ഷിയെ സഹായിപ്പാൻ മിഷ്യനറിമാരുടെ കയ്യൊപ്പോടുകൂടി അയക്കപ്പെട്ട രേഖകൾ കോട്ടിക്കാട്ടുകളിൽ കാണിച്ചുകൊടുക്കാം.

അതിനാൽ മൂന്നാലു പ്രസംഗങ്ങളിലായി ഞാൻ പ്രതിപാദിച്ച സംഗതികളുടെ ചുരുക്കം വായനക്കാരുടെ ഓൎമ്മക്കു വേണ്ടി താഴെ കുറിക്കുന്നു. ഇതു എല്ലാ സുറിയാനിക്കാരും എപ്പോഴും മനസ്സിൽ ധ്യാനിച്ചുകൊണ്ടു അതിനു അനുരൂപമായി പ്രവൃത്തിക്കുന്നപക്ഷം സുറിയാനിസഭക്കു ഐശ്വൎയ്യം ഉണ്ടാകുന്നതാണ.

൫. അന്യമതക്കാരായ യൂറോപ്യവൈദികന്മാരോടുകൂടിയുള്ള സംസൎഗ്ഗം സുറിയാനി സഭക്കു ദോഷമല്ലാതെ ഗുണപ്രദമായിരിക്കയില്ല. മുള്ളു ഇലമേൽ വീണാലും ഇല മുള്ളേൽ വീണാലും കേടു ഇലക്കാണ. യൂറോപ്യമിഷ്യനറിമാർ, റോമ്മാക്കാരാകട്ടെ, അംഗ്ലിയർ ആകട്ടെ, പ്രൊട്ടസ്റ്റന്റുകാർ ആകട്ടെ ആരായാലും ദ്രവ്യത്തിലും സ്വാധീനത്തിലും വാക്കിലും ധൈൎയ്യത്തിലും ശക്തന്മാരാകകൊണ്ടു അവരോടു കൂടിയുള്ള സമ്പൎക്കം നമ്മുടെ സഭക്കു ആത്മനഷ്ടം ദ്രവ്യനഷ്ടം മാനനഷ്ടം മുതലായ നഷ്ടങ്ങളെ വരുത്തുന്നതായി നാം അനുഭവത്താൽ കണ്ടുബോധിച്ചിരിക്കുന്നു.

൬. റോമ്മാക്കാരൊ, അംഗ്ലിയാക്കാരൊ, ബെൎക്കീസ്സുകാരൊ, പ്രൊട്ടസ്റ്റന്റുകാരൊ, രക്ഷണ്യസൈന്യമൊ സുറിയാനിക്കാരുടെ ഇടയിൽ ചെയ്യുന്നവേലകൾ കൎത്താവിന്റെ നാമവും തന്റെ മഹത്വവും വഴി പറഞ്ഞു നടത്തുന്നു എങ്കിലും അവരുടെ ഹൃദയാന്തരം ഒരു മിഷ്യനറിയായ റെവ്. സാല്ല എഴുതിയിരിക്കുന്നതുപോലെ സുറിയാനിസഭ അവരിൽ ലയിച്ചുപോകണമെന്നാകുന്നു എന്നും ദൃഷ്ടാന്തപ്പെട്ടിരിക്കുന്നു.

൭. പുറജാതികളുടെ വലിയ അപ്പൊസ്തോലനായ ശു. പൌലൊസ:—"ഞാൻ മറ്റൊരുത്തന്റെ അടിസ്ഥാനത്തിന്മെൽ പണിയാതിരിപ്പാൻ വേണ്ടി ക്രിസ്തുവിന്റെ പേർ ചൊല്ലപ്പെട്ട സ്ഥലത്തല്ല, ആൎക്കു അവന്റെ വസ്തുത അറിയപ്പെട്ടിരുന്നില്ലയൊ അവർ കാണുമെന്നും കേൾക്കാതിരുന്നവർ തിരിച്ചറിയുമെന്നും എഴുതപ്പെട്ടപ്രകാരമത്രെ ഞാൻ ഇങ്ങിനെ സുവിശേഷത്തെ പ്രസംഗിപ്പാൻ ഉത്സാഹിച്ചത്" എന്നു (റോമ്മാ. ൧൫ അ. ൨൦. ൨൧.ൽ) പറഞ്ഞിരിക്കുന്നു. പൌലൊസിന്റെ സാദൃശ്യത്തിൽ സുവിശേഷപ്രസംഗത്തിനു വന്നവരെന്നു ഭാവിക്കുന്ന മിഷ്യനറിമാരും ഉപദേഷ്ടാക്കളും ക്രിസ്തുവിന്റെ നാമം കേൾക്കാത്ത പുറജാതികളിൽ പ്രവേശിക്കാതെ, ശുദ്ധ തോമ്മാ അപ്പൊസ്തോലനും സുറിയായിലെ പിതാക്കന്മാരും അടിസ്ഥാനമിട്ടു പണിയിച്ചിരിക്കുന്ന ഭവനത്തിൽ പ്രവേശിക്കയും അതിനെ പൊളിച്ചു സ്വന്ത പ്ലാൻ അനുസരിച്ചു വേറൊരുഭവനം പണിയിക്കയും ചെയ്യുന്നു. ഇങ്ങനെ ഇവർ അപ്പൊസ്തോല നിയോഗത്തെ ലംഘിച്ചിരിക്കുന്നു. അതിനാൽ ഇവർ ചെയ്യുന്ന പ്രസംഗങ്ങൾക്കു, മറുപടിയായി "ഞങ്ങൾ നിങ്ങളോടു ഉപദേശിച്ചിട്ടുള്ളതിനു വിരോധമായി സ്വൎഗ്ഗത്തിൽനിന്നു ഒരു ദൈവദൂതൻതന്നെ വന്നു ഉപദേശിച്ചാലും അവൻ ശപിക്കപ്പെട്ടവനാകട്ടെ" എന്നു (ഗലാ. ൧. ൮.ൽ) ശ്ലീഹാ കല്പിക്കുന്നതുപോലെ നാമും തീൎത്തുപറവാൻ ആവശ്യമാകുന്നു.

൪. ഈ യൂറോപ്യ വൈദികന്മാർ ഇവിടെ സഹവാസം ഇല്ലാതിരുന്ന ൧൭൦൦ വർഷത്തോളം നമ്മുടെ സഭയിൽ കക്ഷിപിണക്കവും ഭിന്നാഭിപ്രായവും കൂടാതെ ഒരു ആട്ടിൻകൂട്ടവും ഒരു തൊഴുത്തുമായി ഒരു ഇടയന്റെ കീഴെ ഇരുന്നിരുന്നു. ഇവർ എന്നു മലയാളത്തു കാൽപാദം ചവിട്ടുകയും നാം അവരെ ബന്ധുക്കളായി പരിഗ്രഹിക്കയും ചെയ്തുവോ അന്നുമുതൽ മലങ്കരസഭ വിപരീത കക്ഷികളാലും വിരുദ്ധാഭിപ്രായങ്ങളാലും ഭിന്നിപ്പാൻ തുടങ്ങി.

൫. പണ്ടൊരു സുറിയാനിപട്ടക്കാരൻ യൂറോപ്യമിഷ്യനറിമാരുമായുണ്ടായ സംസർഗ്ഗഫലങ്ങളെക്കുറിച്ചു കോട്ടയത്തെ അംഗ്ലിയാപള്ളിയിൽ പറഞ്ഞ ഒരു പ്രസംഗത്തിന്റെ ചുരുക്കം ചില വിരുദ്ധന്മാർ പറഞ്ഞുകേട്ടിട്ടുള്ളതു ഇപ്പോൾ എനിക്കു ഓർമ്മ വന്നിരിക്കുന്നു. അതു എന്തെന്നാൽ:— മലയാളത്തു ക്രിസ്തുവിന്റെ നാമം അറിയപ്പെടാതിരുന്നകാലത്തു മലയാളികളെ സംബന്ധിച്ചടത്തോളം മോക്ഷവാതിൽ അടച്ചു നരകവാതിൽ തുറന്നുകിടന്നിരുന്നു. മാർതോമ്മാ ശ്ലീഹാ വന്നു സത്യമാർഗ്ഗം സ്ഥാപിച്ചപ്പോൾ മോക്ഷവാതിൽ തുറന്നു മലർത്തിയിടുകയും നരകവാതിൽ അടച്ചു സാക്ഷാ ഇടുകയും ചെയ്തു. ഇങ്ങനെ ഇരിക്കെ, പറങ്കികൾ വന്നു കലഹവും ഭിന്നതയും മതവിപരീതവും ഉണ്ടാക്കിയതിനോടുകൂടി മോക്ഷവാതിൽ മെല്ലെ ചാരി, നരകവാതലിന്റെ സാക്ഷായും നീക്കി. കടശി അംഗ്ലിയാ മിഷ്യനറിമാർ വന്നു ഭിന്നതയും തർക്കങ്ങളും വർദ്ധിച്ചപ്പോൾ, മോക്ഷം അടച്ചു സാക്ഷായിടുകയും നരകം തുറന്നു മലർത്തിയിടുകയും ചെയ്തു. ഇങ്ങനെയായിരുന്നു ആ പ്രസംഗച്ചുരുക്കം. ആ പട്ടക്കാരൻ ജീവിച്ചിരുന്നതു ഈ കാലത്തായിരുന്നെങ്കിൽ, ഇപ്പോൾ ഗ്രഗസൻ മുതലായ കൂട്ടർ വന്നു മോക്ഷത്തിനു സാക്ഷായ്ക്കു മീതെ ഒരു മാറാണി കൂടെ അടിച്ചുറപ്പിക്കയും നരകവാതലിലെക്കുള്ള വഴി വിസ്താരമായി വെട്ടിത്തുറക്കയും ചെയ്തിരിക്കുന്നു എന്നു കൂടെ ചേർത്തുപറഞ്ഞേനെ.

൬. യൂറോപ്യമിഷ്യനറിമാർ സുറിയാനിക്കാരുടെ സ്നേഹിതന്മാരും ബന്ധുക്കളും സഹതാപികളുമാണെന്നു ഭാവിക്കുന്നു. വാസ്തവത്തിൽ അവർ ശത്രുക്കളുടെ പ്രവൃത്തിയാണ ചെയ്തിരിക്കുന്നതെന്നു നമ്മുടെ സഭക്കു അവരിൽ നിന്നുണ്ടായ ഫലങ്ങൾ ദൃഷ്ടാന്തീകരിക്കുന്നു.

൭. അവർ പുറമെ ഭാവിക്കുന്നതു പോലെ ക്രിസ്തുവിന്റെ നാമമഹത്വത്തിനായി വേലചെയ്യുന്നവരെങ്കിൽ, സുറിയാനിസഭയോടു അവർ ചെയ്തിട്ടുള്ള ദ്രോഹങ്ങൾക്കു പരിഹാരം ഉണ്ടാക്കേണ്ടതു അവരുടെ കടമയാകുന്നു. സുറിയാനിക്കാരിൽ നിന്നു അവർ ചേർത്തിരിക്കുന്ന സഭയെ സുറിയാനിയിലേക്കു തിരിച്ചയക്കയും സുറിയാനിക്കാരിൽനിന്നു അവർ കൈവശപ്പെടുത്തിയിട്ടുള്ള മുതലുകളെ മടക്കി കൊടുക്കയും ചെയ്തു പുറജാതികളിലേക്കു തിരിയേണ്ടതാണ അവരുടെ സത്യച്ചുമതല. അങ്ങനെ ചെയ്യുമ്പോൾ ഇവരുടെ ആന്തരം പരമാർത്ഥമാണെന്നു നാം സമ്മതിക്കാം. സുറിയാനിക്കാർ എല്ലാവരും നരകാഗ്നിക്കു അവകാശികളാണോ എന്നു ചോദിച്ചാൽ അവർക്കും രക്ഷക്കു തടസ്സമില്ലെന്നു ഇവർ സമ്മതിക്കും. അംഗ്ലിയക്കാർ എല്ലാവർക്കും നിത്യരക്ഷ ഉറപ്പാണോ എന്നു ചോദിക്കുമ്പോൾ സത്യത്തിൽ ജീവിക്കുന്നവർക്കു മാത്രം ഉറപ്പാണെന്നും ഇവർ പറയും. സത്യത്തിൽ ജീവിക്കുന്നവർക്കു സുറിയാനി സഭയിൽ രക്ഷക്കു തടസ്സമില്ലെന്നു പറയുമ്പോൾ, സുറിയാനിക്കാരെ അംഗ്ലീകരാക്കുന്നതിന്റെ ഉദ്ദേശം എന്താണെന്നു വിചാരിച്ചാൽ കള്ളറിപ്പോർട്ടയച്ചു ശമ്പളം വാങ്ങുവാൻ മാത്രമാണെന്നു അനുമാനിക്കേണ്ടിവരുന്നു. മറുവാചകത്തിൽ പറഞ്ഞാൽ "വയറുകഴിപ്പാൻ വകയില്ലാഞ്ഞു വറളഴിയുന്ന ദേവതമാരെ" എന്നു മന്ത്രവാദി പറയുന്നതുതന്നെയാണ സുറിയാനിക്കാരെക്കൊണ്ടു ഒരു അംഗ്ലിയാസഭയൊ ഗ്രഗസൻസഭയൊ ഉണ്ടാക്കുന്നതിന്റെ ഉദ്ദേശമെന്നു വെളിവാകുന്നു. "നീ ബലിപീഠത്തിങ്കലേക്കു നിന്റെ വഴിപാടിനെ കൊണ്ടുവന്നു നിന്റെ സഹോദരനു നിന്റെ നേരെ വല്ലതും ഉണ്ടെന്നു അവിടെ നീ ഓർക്കുന്നു എങ്കിൽ ബലിപീഠത്തിൻ മുമ്പാകെ നിന്റെ വഴിപാടിനെ വെച്ചു പോയി നിന്റെ സഹോദരനോടു യോജ്യതപ്പെടുക, പിന്നെ വന്നു നിന്റെ വഴിപാടിനെ കഴിക്ക" എന്നാണല്ലോ വേദവാക്യം കല്പിക്കുന്നതു (മത്താ. ൫. ൨൩. ൨൪) സുറിയാനിക്കാരിൽ തെറ്റുപദേശമുണ്ടെന്നു ഇതേവരെ ഇവർ പറഞ്ഞുവന്നവ വലിയതരക്കേടില്ലാത്തവയാണെന്നു പ്രസിദ്ധപ്പെട്ട അംഗ്ലിയാ പണ്ഡിതന്മാരും ആർച്ചുബിഷോപ്പു പോലും സമ്മതിച്ചിരിക്കുന്ന ഈ കാലത്തു സുറിയാനിക്കാരിൽനിന്നു ഒരു അംശത്തെ പ്രത്യേക അംഗ്ലിയാസഭയാക്കിയിരിക്കുന്നതിൽ ഉള്ള അനൗചിത്യവും സുറിയാനിക്കാരോടു ചെയ്ത ദ്രോഹങ്ങളും പരിഹരിക്കേണ്ടതു, ഉത്തമവിശ്വാസികൾ എങ്കിൽ മിഷ്യനറിമാരുടെ ഒന്നാമത്തെ കടമയാകുന്നു. അംഗ്ലിയാസഭ

ഉൾപ്പെട്ട ലോകത്തിലെ എല്ലാക്രിസ്ത്യാനിസഭാശാഖകളാലും പരിശുദ്ധമായി വിചാരിക്കപ്പെടുന്ന എപ്പെസൂസ് സുന്നഹദോസിൻെറ ശാപത്തിൽ ഇരിക്കുന്ന നെസ്തോറിയക്കാരുടെ ഇടയിൽ വേലചെയ്യാൻ മിഷ്യനരിമാരെ ഇംഗ്ലാണ്ടിൽനിന്നയച്ചപ്പോൾ അതിൻെറ ഉദ്ദേശങ്ങളെ വിവരിച്ച കാൻറർബ്യുറി ആർച്ചുബിഷോപ്പ ൧൮൮൬ ജനുവരി ൧൧-ാം പ്രസിദ്ധപ്പെടുത്തിയ എഴുത്തിൽ, "അവർ (നെസ്തോറിയർ) അനേകശതാബ്ദങ്ങളിലെ പീഡകളെ സഹിച്ചിട്ടും പ്രാചീന വിശ്വാസപ്രമാണത്തെയും കാതോലിക്കായ്ക്കും ശ്ലീഹായ്ക്കും അടുത്ത സഭയുടെ ഉപദേശങ്ങളെയും കാത്തുസൂക്ഷിച്ചിരിക്കുന്നു.....നമ്മുടെ ഉദ്ദേശം അവരിൽനിന്നു ഇംഗ്ലീഷ സഭയിലേക്കു ആൾചേർക്കണമെന്നല്ല അവരെ സഹായിച്ചു ഉയർത്തണമെന്നത്രെ," എന്നു പ്രസ്താവിച്ചിരിക്കുന്നു. (ക്രിസ്ത്യൻസ് അണ്ടർ ദി ക്രെസൻറ എന്നപുസ്തകം ൩൭൮. പുറം നോക്കുക) യാക്കോബായക്കാർക്കുണ്ടെന്നു മിഷ്യനരിമാർ ഊഹിക്കുന്ന തെറ്റുപദേശങ്ങൾ എല്ലാം നെസ്തോറിയക്കാർക്കും ഉണ്ട. എങ്കിലും നെസ്തോറിയർ കാതോലിക്കായിക്കും ശ്ലീഹായിക്കും അടുത്തസഭയുടെ ഉപദേശത്തെ പാലിച്ചുവരുന്നവരാണെന്നും അവരിൽനിന്നു ആക്രമിച്ചു ഒരു അംഗ്ലിയാസഭ ഉണ്ടാക്കുവാൻ പാടില്ലെന്നും ആർച്ചുബിഷോപ്പ പറയുന്നു. (ഇങ്ങനെ പറഞ്ഞതു അംഗ്ലിയാ ഉപദേശം അറിഞ്ഞുകൂടാത്ത ആഭാസന്മാരിൽ ഒരുവനെന്നു അടുത്ത കാലത്തു മലയാളമിത്രം അഭിപ്രായപ്പെട്ട ആർച്ചുബിഷോപ്പല്ല, യോഗ്യനെന്നു സമ്മതിക്കപ്പെട്ട മരിച്ചുപോയ ഒരു ആർച്ചുബിഷോപ്പാണെന്നു വായനക്കാർ ഓർത്തുകൊള്ളണം) ആ സ്ഥിതിക്കു ആ ആർച്ചുബിഷോപ്പിൻെറയും അദ്ദേഹത്തിൻെറ കീഴുള്ള സഭയുടെയും അഭിപ്രായത്തിൽ സുറിയാനിസഭ രക്ഷയെ നശിപ്പിക്കുന്ന ഒരു സഭയാണെന്നൊ അതിൽനിന്നു അംഗ്ലിയാസഭയിലേക്കു ആൾ ചേർക്കുന്നതു നീതിയാണെന്നൊ വരുവാൻ പാടില്ല. അപ്പോൾ ഒരു കാലത്തു സത്യം അറിയാതെ സുറിയാനിസഭയോടു ഒരുദ്രോഹം ചെയ്തുപോയി എങ്കിൽ ഈ കാലത്തു അതിനെ പരിഹരിക്കേണ്ടതു സത്യമിഷ്യനരിമാരുടെ ചുമതലയാകുന്നു. ബലിപീഠത്തിങ്കൽ ചെന്നപ്പോൾ മാത്രമെ അറിവു കിട്ടിയുള്ളു എന്നിരുന്നാലും അവിടെ വഴിപാടിനെ വച്ചേച്ചു പോയി സഹോദരനുമായി യോജിക്കണമെന്നാണല്ലൊ നമ്മുടെ കർത്താവിൻെറ കല്പന. ഇതു ആലോചിക്കാതെ പിന്നെയും പിന്നെയും സുറിയാനിയിൽനിന്നു അംഗ്ലീയയിലേക്കു ആൾ ചേർക്കുവാൻ ചെയ്യുന്ന ഇവരുടെ ശ്രമം ദൈവയിഷ്ടത്തിനു ചേരാത്തതും അതിനെ തടുക്കേണ്ടതു നമ്മുടെ കടമയുമാണെന്നു എല്ലാ സുറിയാനിക്കാരും മനപ്പൂർവം വിചാരിച്ചു കരുതിയിരിക്കേണ്ടതാകുന്നു.

൮. മിഷ്യനരിമാർ സുറിയാനിസഭയിൽ ദുരുപദേശങ്ങളെ പ്രവേശിപ്പിച്ച കവച്ചചെയ്തതു പള്ളിക്കൂടങ്ങളും വിദ്യാഭ്യാസവും മുഖാന്തരമായിരുന്നു. നമുക്കു സ്വന്ത പള്ളിക്കൂടങ്ങൾ ഇല്ലാതിരുന്നകാലത്തു ഈ യന്ത്രത്തെ പിടിച്ചുനിർത്തുവാൻ കഴിവില്ലായിരുന്നു. സ്വന്തപള്ളിക്കൂടങ്ങൾ ഉള്ള ഈ കാലത്തു സുറിയാനിക്കാർ അന്യപള്ളിക്കൂടങ്ങളിൽ തങ്ങളുടെ കുട്ടികളെ അയക്കാതിരിപ്പാൻ പ്രത്യേകം ആലോചിക്കേണ്ടതാണ.

൯. പ്രസംഗങ്ങൾ ദുരുപദേശങ്ങളെ പ്രവേശിപ്പിക്കുന്ന വേറൊരു യന്ത്രമാകുന്നു. പറയുന്നതെല്ലാം ദൈവ വചനമല്ലയൊ എന്നാണ ചിലരുടെ സംശയം. ശു. ശ്ലീഹാ കല്പിക്കുന്നതു. "നിങ്ങൾ കൈക്കൊണ്ടിട്ടുള്ളതിനു വിപരീതമായി സ്വർഗ്ഗത്തിൽനിന്നു ഒരു മാലാഖാതന്നെ വന്നു പ്രസംഗിച്ചാലും അവൻ ശപിക്കപ്പെട്ടവൻ" എന്നാണ (ഗലാ. ൧. ൯) കള്ള ഉപദേഷ്ടാക്കൾ ഉണ്ടാകും അവർ നാശമുള്ള മതഭേദങ്ങളെ ഗൂഢമായി ഉൾപ്രവേശിപ്പിക്കും" എന്നതു. പത്രോസും നമുക്കു മുൻ അറിവുതന്നിട്ടുണ്ട. (൨. പ-൨. ൧) അതിനാൽ നമ്മുടെ മേല്പട്ടക്കാരുടെ രേഖ കൂടാതെ വരുന്ന യാതൊരു ഉപദേഷ്ടാവിനേയും കൈക്കൊള്ളുകയൊ അവരുടെ ഉപദേശങ്ങളെ കേൾക്കയൊ ചെയ്യാതിരിപ്പാൻ നാം പ്രത്യേകം കരുതിയിരിക്കണം. കാലക്ഷേപ വഴിക്കുവേണ്ടി ദൈവനാമം വൃഥാ എടുത്തുനടക്കുന്ന ഡേവിഡ, ഗ്രാസൻ, മുതലായ കള്ള ദുരുപദേശികൾക്കും അകത്തു പ്രവേശിപ്പാൻ സ്വാതന്ത്ര്യമായി വിട്ടുകൊടുക്കപ്പെട്ട ഒരു വേശ്യാസ്ത്രീയെന്നപോലെ കണ്ടുവന്ന നവീകരണക്കാരും അവരുടെ തക്കാല അപകടം അനുഭവത്താൽ അറിഞ്ഞപ്പോൾ, വൈദികമേലദ്ധ്യക്ഷന്മാരുടെ രേഖയില്ലാത്ത യാതൊരു ഉപദേഷ്ടാവിനേയും പള്ളികളിൽ പ്രവേശിപ്പിക്കയും അവരുടെ ഉപദേശം കേൾക്കയും ചെയ്യരുതെന്നു തീർച്ചപ്പെടുത്തിയിരിക്കുന്നു. അപ്പോൾ അടിസ്ഥാനത്തുമേൽ പണിയപ്പെട്ടിരിക്കുന്ന ഈ പരീക്ഷയെ എത്ര ജാഗ്രതയോടുകൂടെ തടുക്കണമെന്നു പറയണമെന്നില്ല..

൧൦. പണക്കാരും ശാസ്ത്രജ്ഞന്മാരുമായ അന്യമതക്കാരോടുകൂടിയുള്ള സംസൎഗ്ഗം ഉപേക്ഷിക്കുമ്പോൾ നമ്മുടെ സഭക്കു ഉയൎച്ച ഉണ്ടാകയില്ലെന്നു വിചാരിക്കുന്നവർ ഉണ്ടു പെട്ടെന്നു ഉയരണമെന്നു ഗ്രഹിക്കരുത്. നാം താനെ ശ്രമിച്ചാൽ ക്രമേണ ഉയരാം. അതു മതിയെന്നു തൃപ്തിപ്പെട്ടുംകൊണ്ടു തന്നത്താൻ ശ്രമിക്കണം. അടുത്തകാലത്തു നമ്മുടെ സഭ എത്രത്തോളം ഉയൎന്നിട്ടുണ്ടെന്നു നമുക്കു അറിയാം. അതു ഒരു മിഷ്യനറിയുടേയും പാതിരിയുടേയും സഹായം കൊണ്ടല്ലാ, സ്വന്ത ശ്രമത്താൽ അത്രെ. അന്യസഹായത്തിൽ ആശ്രയിക്കാതെ ദൈവത്തിൽ മാത്രം ആശ്രയിച്ചിരുന്ന ൧൫൦൦ വൎഷത്തിന്നകത്തു നമ്മിൽ ഭിന്നിപ്പും കക്ഷിപിണക്കവും ഉണ്ടായിരുന്നില്ല. സ്വന്ത രാജാക്കളുടെ ഉണ്ടായിരുന്നു എന്നൊന്നു പഴമ. ദൈവത്തെ വിട്ടേച്ചു യൂറോപ്യൻമിഷ്യനരിമാരിൽ ആശ്രയിച്ചപ്പോൾ കലഹവും മതവിപരീതങ്ങളും നമ്മെ പിടികൂടി. മേലിൽ അവരെ വിട്ടേച്ചു ദൈവത്തിൽ തന്നെ ആശ്രയിച്ചുംകൊണ്ടു തന്നത്താൽ ഉയരുവാൻ നോക്കാം. അപ്പോൾ നമുക്കു യഥാൎത്ഥ ഉയൎച്ച ഉണ്ടാകുന്നതാണ.

പക്ഷേൽ തുടരും. എം.

---

## മലയാളമിത്രത്തിന്റെ പിശകുകൾ.

ചൎച്ചുമിഷ്യൻ സമൂഹത്തിന്റെ വേലയെന്ന തലവാചകത്തോടുകൂടി മിത്രം കുറച്ചുനാളായി പ്രസിദ്ധപ്പെടുത്തിവരുന്ന ലേഖനങ്ങളുടെ അനുമാനങ്ങളായി കഴിഞ്ഞ ൯-ാം ലക്കം മിത്രത്തിൽ ഒരു ദീൎഘപ്രസംഗം ചേൎത്തിരിക്കുന്നു. മലങ്കര സുറിയാനി സഭാചരിത്രത്തിൽ അനേകം അബദ്ധങ്ങളും പിശകുകളും കൂട്ടികെട്ടി യഥാൎത്ഥവിരോധങ്ങളായ അനുമാനങ്ങളാൽ വായനക്കാരെ തെറ്റിക്കുവാൻ മിത്രം ശ്രമിക്കുന്നതായി കാണുന്നതിനാൽ അവയെ കൃന്തിക്കേണ്ട ചുമതല ഞങ്ങൾക്കുണ്ടു. സ്ഥലചുരുക്കത്താൽ മാത്രമെ പറവാൻ നിവൃത്തിയുള്ളു.

മലങ്കരെ സഭാചരിത്രത്തിന്റെ ചുരുക്കമായി മിത്രംപറയുന്നതു എന്തെന്നാൽ:— ഈ സഭയിൽ ആദ്യകാലത്തു അപ്പൊസ്തോല ഉപദേശങ്ങളും നടപടികളും ഉണ്ടായിരുന്നു, എങ്കിലും ക്രമേണ നെസ്തോറിയ ഉപദേശം പ്രവേശിച്ചു, പിന്നീടു റോമാക്കാർ അതിനെ കീഴ്പ്പെടുത്തി. ആ ഇടകൊണ്ടു എപ്പിസ്കോപ്പാസ്ഥാനത്തോടു മുമ്പിൽ ഇല്ലായിരുന്ന ഭക്തി ഉണ്ടായി. അനന്തരം യാക്കോബായക്കാരുടെ പ്രവേശനമായി. സ്ഥാനത്തിനുവേണ്ടി മാത്രം അവരെ അംഗീകരിച്ചതല്ലാതെ അധികാരം വിട്ടുകൊടുത്തില്ല. പലമതക്കാരുടേയും ഹിന്ദുക്കളുടേയും ആചാരമൎയ്യാദകളും ഉപദേശങ്ങളും ചേൎന്ന നടപടികളെ മലങ്കര സഭ ആചരിച്ചുപോന്നു. ഇങ്ങനെയാണ മിത്രവാദം. അതിലേക്കു ചില ന്യായങ്ങളും പറയുന്നുണ്ടു.

അപ്പൊസ്തോല ഉപദേശം ആദ്യകാലത്തു ഉണ്ടായിരുന്നു എന്നു പറയുന്നെങ്കിലും അതു എത്ര കാലം നിലനിന്നു എന്നു സഹജീവി പറയുന്നില്ല. റെയിസായ്പിന്റെ ചരിത്രപ്രകാരം സഭയുടെ ഉത്ഭവം ആറാം നൂറ്റാണ്ടിലും നെസ്തോൎയ്യക്കാർ മുഖാന്തരവും ആയിരുന്നു. ആ ക്രമത്തിനു മിത്രം വിചാരിക്കുന്ന തരത്തിൽ ഉള്ള അപ്പൊസ്തോല ഉപദേശം ഒരു കാലത്തും ഇവിടെ ഉണ്ടായിരുന്നില്ലെന്നു വരുന്നു. അതിനാൽ റെയിയുടെ ബലമായ യുക്തികളെ ഖണ്ഡിക്കുവാൻ മിത്രം ഒരു ശ്രമവും ചെയ്യാഞ്ഞതു വളരെ ദയനീയമാണെന്നു പറയേണ്ടിയിരിക്കുന്നു. എന്തെന്നാൽ മിത്രത്തിന്റെ ഉദ്ദേശം മലങ്കരസഭ സ്വാതന്ത്ര്യസഭയാണെന്നു വരുത്തണമെന്നാകുന്നു. എന്നാൽ മിത്രത്തിന്റെ ചരിത്രപ്രകാരം അതു ൪൦൦-ാമാണ്ടു മുതൽ ഏതെങ്കിലും പരദേശമേലദ്ധ്യക്ഷന്മാൎക്കു കീഴ്പ്പെട്ടിരിക്കുന്നതായിട്ടെ വരുന്നുള്ളു.

എപ്പിസ്കോപ്പാ സ്ഥാനത്തോടു ഇടകാലത്തു പണ്ടില്ലാഞ്ഞ ഭക്തി ഉണ്ടായി എന്നു പറയുന്നതിന്റെ അൎത്ഥം അപ്പൊസ്തോല ഉപദേശം ഉണ്ടായിരുന്ന കാലത്തു എപ്പിസ്കോപ്പാ സ്ഥാനം അത്ര ഭക്തിക്കു പാത്രമല്ലായിരുന്നു എന്നൊ എന്താണെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല. പ്രീച്ചുകാരും മറ്റും എപ്പിസ്കോപ്പാ സംബന്ധം ഉപേക്ഷിച്ചുകളഞ്ഞതു അപ്പൊസ്തോല ഉപദേശത്തോടു അനുരൂപമായിരിപ്പാൻ വേണ്ടിചെയ്യു പരിഷ്കാരമാണെന്നു മിത്രം വിചാരിക്കുന്നു എന്നു തോന്നിപ്പോകുന്നു.

ഇവയെല്ലാം പോകട്ടെ. നമുക്കു മിത്രത്തിന്റെ സാരാംശവാദങ്ങളിൽ പ്രവേശിക്കാം. യാക്കോബായക്കാരുടെ പ്രവേശനം ൧൭-ാം നൂറ്റാണ്ടു മുതൽ ആയിരുന്നു എന്നും അതും എപ്പിസ്കോപ്പാ സ്ഥാനത്തിന്റെ കൈവാഞ്ഛയ്ക്കു മാത്രമല്ലാതെ അ

ന്ത്യോക്കിലേക്കു യാതോരു സംബന്ധവും ഇല്ലായിരുന്നു എന്നും മലങ്കര സഭ യാക്കോബായ വിശ്വാസാചാരങ്ങളെ ശരിയായി അനുസരിച്ചിരുന്നിട്ടില്ലെന്നുമാണ മിത്രം വാദിക്കുന്നതു. ഈ അഭിപ്രായത്തെ സ്ഥാപിക്കുവാൻ നമ്മുടെ സഹജീവി പറയുന്ന പ്രധാന ലക്ഷ്യങ്ങളുടെ ബലാബലങ്ങളെ നമുക്കു തൂക്കിനോക്കാം. എന്നാൽ പറങ്കികൾക്കു മുമ്പുള്ള ചരിത്രം ദഹിച്ചു പോയെന്നും അതു ഊഹത്തിന്മേൽ മാത്രം ആശ്രയിച്ചിരിക്കുന്നു എന്നും മിത്രം മുമ്പിൽ സമ്മതിച്ചിട്ടുള്ളതിനാൽ യാക്കോബായക്കാരുടെ "തക്കമററവരവു" എന്നു മിത്രം സമ്മതിക്കുന്നകാലത്തെ ചരിത്രം മാത്രമെ ഞങ്ങൾ നോക്കുന്നുള്ളു. ഞങ്ങളുടെ ആവശ്യത്തിനു അതു മതിയാകുംതാനും.

൧. മലങ്കരസഭ പറങ്കികളോടു മത്സരിച്ചപ്പോൾ സ്ഥാനപ്രാപ്തിക്കു വേണ്ടി അലക്കസന്ത്രിയ, മർദ്ദീൻ, ബാബിലോൻ ഈ മൂന്നു സ്ഥലങ്ങളിലേക്കും എഴുതിയയച്ചതുകൊണ്ടു മർദ്ദീൻ യാക്കോബായർ വരുവാൻ ഇടയായി എന്നാണ മിത്രത്തിന്റെ ൧-ാമത്തെ വാദം. ബാബേൽ മുമ്പിൽ ഭരിച്ചിരുന്നതുകൊണ്ടും അലക്കസന്ത്രിയാ വലിയ കച്ചവടസഹവാസമുള്ള തുറമുഖമായിരുന്നതിനാലും ഈ രണ്ടു സ്ഥലങ്ങളിലേക്കും എഴുതി അയക്കുവാൻ ഇടവന്നു എന്നു വിചാരിച്ചുകൊള്ളാം. മതസംബന്ധമായ ഭരണത്താലൊ കച്ചവടസാഹിത്യത്താലൊ മററുവല്ല ഏർപ്പാടുകളാലൊ മർദ്ദീൻ മലമുട്ടിയുമായി മലങ്കരക്കു ഒരു പരിചയത്തിനു വഴി ഉണ്ടായിരുന്നില്ല. അവിടെ ഒരു പാത്രിയർക്കീസ ഉണ്ടെന്നും അദ്ദേഹം കൈവെപ്പു കൊടുപ്പാൻ തക്ക ആളാണെന്നും ഇവിടത്തുകാർ അറിഞ്ഞു എഴുതിയയച്ചതു എങ്ങിനെയെന്നു മിത്രം പറഞ്ഞുതന്നിട്ടില്ല. അന്നു കുസ്തന്തീനോപൊലിയിലും അർമ്മനിയായിലും ഓരോ പാത്രിയർക്കീസന്മാരും കാന്റർബെറിയിൽ ഒരു ആർച്ചുബിഷോപ്പും ഉണ്ടായിരുന്നു. റോമ്മായോടു എതിരായിരിക്കുന്ന ഒരു മേലപ്പട്ടക്കാരൻ ആയിരിക്കണമെന്നു ഇവിടത്തുകാർക്കു ഉദ്ദേശമുണ്ടായിരുന്നുള്ളു എന്നും മിത്രം പറയുന്നു. എഴുത്തുകൾ നേരിട്ടയക്കുവാൻ മർദ്ദീനിനെക്കാൾ അധികം സൌകൎയ്യവും ഈ സ്ഥലങ്ങളിലേക്കായിരുന്നു. എന്നിട്ടും മർദ്ദീനിലേക്കു എഴുത്തു അയച്ചതു നോക്കുമ്പോൾ ആ ക്രിസ്ത്യാനികളുമായി എന്തൊ ചില സംബന്ധങ്ങൾ മുമ്പിനാലെ ഉണ്ടായിരുന്നു എന്നു ഊഹിക്കണം. മർദ്ദീനിലേക്കു എഴുത്തുകൾ അയക്കുവാൻ പാർസിയാ ഉൾക്കടൽവഴിയും അലക്കസന്ത്രിയാ വഴിയും ഇങ്ങനെ രണ്ടു മാൎഗ്ഗങ്ങളെ അന്നും ഇന്നും ഉള്ളു. ഈ രണ്ടുമാൎഗ്ഗങ്ങളിലുംകൂടി എഴുത്തുകൾ അയച്ചതിനാൽ അലക്കസന്ത്രിയായുടേയും ബാബേലിന്റേയും പേർ എഴുത്തുകളോടു ബന്ധിപ്പാൻ ഇടവന്നു എന്നല്ലാതെ അവിടങ്ങളിലേക്കു എഴുത്തയച്ചതായി വിചാരിപ്പാൻ പാടില്ല. പിൻകാലത്തു അനേകം സന്ദർഭങ്ങളിൽ സ്ഥാനപൂൎത്തിക്കു എഴുത്തുകൾ അയച്ചതായി കാണുന്നുണ്ടെങ്കിലും ഒരിക്കൽ എങ്കിലും അലക്കസന്ത്രിയായിക്കു എഴുത്തുകൾ അയച്ചതായിട്ടൊ വല്ലവരും അവിടെനിന്നു വന്നതായിട്ടൊ കാണുന്നുമില്ല. എന്നുമാത്രവുമല്ല, ൧൫-ാം നൂററാണ്ടിൽ യാക്കോബായപാത്രിയർക്കീസിനു കീഴായി ൧൨൦ മെത്രാസന ഇടവകകൾ ഉണ്ടായിരുന്നു എന്നും ഈ ദേശങ്ങളിലേക്കു മെത്രാന്മാരെ അയച്ചിരുന്നു എന്നും ചില ചരിത്രകാർ എഴുതിയിട്ടിരിക്കുന്നു. (ഹൌവ്വർഡ ൨൦.)

൨. പറങ്കികളുമായി മത്സരിച്ചകാലത്തു മനസ്സുള്ള മെത്രാനെ സ്വീകരിക്കുവാൻ ഈ സഭക്കു സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നുള്ളതിനു വളരെ തെളിവുകൾ ഉണ്ടെന്നാണ മിത്രത്തിന്റെ രണ്ടാമത്തെ വാദം. ഇതിനു തെളിവു ശേഖരിക്കുന്ന ഭോഷന്മാർ ഈകാലത്തു പേറെ ഉണ്ടാകുമെന്നു ഞങ്ങൾക്കു തോന്നുന്നില്ല. എന്തെന്നാൽ യഥേഷ്ടം പ്രവൃത്തിപ്പാനുള്ള സ്വാതന്ത്ര്യാവസ്ഥയിൽ ആദാം സൃഷ്ടിക്കപ്പെട്ടതു മുതൽ ഈ സ്വാതന്ത്ര്യം എല്ലാ ആളുകൾക്കും സംഘങ്ങൾക്കും ഉള്ളതാണ. അന്നു പൊന്നാകൽ തങ്ങളെ സ്വീകരിക്കുന്നതു യുക്തമെന്നു മലങ്കര സഭക്കു തോന്നിയിരുന്നെങ്കിൽ അതിനും സ്വാതന്ത്ര്യമുണ്ടായിരുന്നു. സ്വാതന്ത്ര്യമുണ്ടൊ എന്നല്ല, ആരെയാണ സ്വീകരിച്ചതു എന്നാണ നോക്കേണ്ടതു. ഈ ചോദ്യത്തിനു മർദ്ദീൻ യാക്കോബിയരെ എന്നു മിത്രം സമ്മതിച്ചിട്ടുമുണ്ടു.

൩. മിത്രത്തിന്റെ അടുത്ത വാദം മാർത്തോമ്മാ മെത്രാന്മാരുടെ കാലത്തു യാക്കോബായക്കാരുടെ സംശയമററ വരവുണ്ടായിരുന്നു എങ്കിലും "കൈവാഴ്ചക്കായി" അവരെ ആശ്രയിച്ചതല്ലാതെ അധികാരം വിട്ടുകൊടുത്തിട്ടില്ലെന്നാകുന്നു. അധികാരം വിട്ടുകൊടുത്തിട്ടില്ലെന്നു പറയുന്നതു പരദേശത്തുനിന്നുവന്ന മെത്രാന്മാർക്കു കൊടുത്തിട്ടില്ലെന്നൊ അവരെ അയച്ച പാത്രിയർക്കീസിനു കൊടുത്തിട്ടില്ലെന്നൊ ഏതാണ മിത്രം ഉദ്ദേശിച്ചിരിക്കുന്നതെന്നു ഞങ്ങൾക്കു വ്യക്തമാകുന്നില്ല. പാത്രിയർക്കീസിനു എന്നുള്ള അൎത്ഥത്തിൽ എങ്കിൽ യാക്കോബായക്കാരുടെ "കൈവാഴ്ച"ക്രമം മിത്രം മനസ്സിലാക്കികൊണ്ടു പറയേണ്ടതായിരുന്നു. എന്തെന്നാൽ മെത്രാസ്ഥാനം ഏൽക്കുന്നആൾ പാത്രി

യക്കീസിന്റെ ആജ്ഞയേയും യാക്കോബായ സുറിയാനി വിശ്വാസത്തെയും തന്റെ ജീവകാലമെല്ലാം അനുസരിച്ചുകൊള്ളാമെന്നും ലംഘിച്ചാൽ ഭയങ്കര ശിക്ഷകൾക്കും ശാപങ്ങൾക്കും പാത്രീഭവിക്കുമെന്നും ദൈവസന്നിധിയിൽ സത്യം ചെയ്കയും എഴുതി ഒപ്പിട്ടുകൊടുക്കയും ചെയ്യണമെന്നുള്ള ഒരു നിർബ്ബന്ധം പണ്ടുപണ്ടെ ഉണ്ടു. ഈ വിധം സത്യം ചെയ്യും എഴുതിവച്ചും കൈവാഴ്ച ഏററ മെത്രാന്മാർ അപരിഹാരം വിട്ടുകൊടുക്കാതെ സൂക്ഷിച്ചുവച്ചിരുന്ന പെട്ടി ഏതാണെന്നു മിത്രം ദയവുചെയ്തു അറിയിച്ചുതന്നാൽകൊള്ളാം.

൭_ മാർതോമ്മാമെത്രാന്മാർ തനിച്ചു അനന്തിരവനെ വാഴിപ്പാൻ ഏനമുണ്ടായിരുന്നപ്പോൾ ഒക്കയും അങ്ങിനെ ചെയ്തു എന്നും സ്ഥാനം കൊടുത്ത പരദേശമെത്രാന്മാർ സ്ഥാനം ഏററ ആളിന്റെകീഴിൽ ഇരുന്നതെ ഉള്ളു എന്നുമാണ മിത്രത്തിന്റെ പിന്നത്തെ യുക്തി. ഇതു ഒരു സ്വാതന്ത്ര്യ സഭയെന്നു പറയുന്ന സ്ഥിതിക്കും അന്ത്യോഖ്യക്കു സർക്കാർ അധികാരം ഇല്ലാഞ്ഞതിനാലും തനിച്ചു വാഴ്ച കൊടുപ്പാൻ ഏനമില്ലാതിരുന്നസമയം ഏതാണെന്നു കേട്ടാൽകൊള്ളാം. എന്നാൽ ചരിത്രം വായിച്ചാൽ വല്ലസമയത്തും തനിച്ചു വാഴ്ചകൊടുത്തിട്ടുണ്ടെങ്കിൽ അതു പാത്രിയർക്കീസിന്റെ സ്ഥാനാപതിയെ കഴിയുന്നശ്രമത്താൽ കിട്ടുവാൻ പാടില്ലാതെവന്നപ്പോൾ സഭ ഇടയനില്ലാത്ത ആടുകളായി നശിച്ചുപോകാതിരിപ്പാൻമാത്രം ചെയ്തിട്ടുള്ളതാണെന്നും അങ്ങിനെ ചെയ്തശേഷം ആ വാഴ്ച അന്ത്യോക്യവഴി പൂർത്തിയാക്കി കിട്ടുവാൻ ശ്രമിച്ചുവന്നു എന്നും ധാരാളം ലക്ഷ്യം കാണുന്നുണ്ടു. ൮-ാം മാർതോമ്മാ തന്റെ മുൻഗാമിയോടു തനിച്ചു സ്ഥാനം ഏററിട്ടും തൃപ്തിപ്പെടാതെ ൧൨൦൦൦ രൂപാ വരെ ചിലവുചെയ്തു സ്ഥാനാപതികളെ വരുത്തണമെന്നു ആവശ്യപ്പെട്ടതിന്റെ ഉദ്ദേശം എന്തു. ൧൦൦൦ രൂപാ ചിലവുചെയ്തിരുന്നെങ്കിൽ ആലക്സന്ത്രിയായിൽനിന്നൊ കന്തർപുരിയിൽനിന്നൊ സ്ഥാനാപതിയെ വരുത്താമായിരുന്നല്ലൊ. വാഴ്ചകൊടുത്ത ആൾ ഏററ ആളിന്റെ കീഴിരുന്നു എന്നു പറയുന്ന സംഗതി എക്ലേസിയാസ്ററിക്കൽ ചട്ടം മനസ്സിലാക്കിയിരുന്നു എങ്കിൽ പറവാൻ മിത്രം ധൈര്യപ്പെടുകയില്ലായിരുന്നു. കാന്റർബെരി ആർച്ചുബിഷോപ്പിന്റെആജ്ഞാപ്രകാരം കല്ക്കത്താബിഷോപ്പു ലാഹോർ ബിഷോപ്പിനെ വാഴിച്ചു. സ്ഥാനംകൊടുത്ത ആൾ എന്നനിലയിൽ കല്ക്കത്താബിഷോപ്പിനു മററെ ബിഷോപ്പിന്റെ മേൽ എന്തെല്ലാം അധികാരം ചെല്ലുന്നതാമെന്നു പറഞ്ഞുതന്നേച്ചു മിത്രം ഈ പൊട്ടുയുക്തി പറയട്ടെ. മിത്രയുക്തി എങ്ങിനെ എന്നുവച്ചാൽ:— പാത്രിയർക്കീസിന്റെ ആജ്ഞാപ്രകാരം മലങ്കരമെത്രാൻ കൊളമ്പ ഇടവകക്കു മാർ അൽവാറീസിനെ വാഴിച്ചു. വാഴ്ചകൊടുത്തയാൾ കളമ്പിൽ താമസിക്കുന്നതായാൽ മാർ അൽവാറീസിന്റെഅനുമതികൂടാതെ അവിടെ ഒന്നും ചെയ്കയില്ല. അതുകൊണ്ടു മാർ അൽവാറീസ അന്ത്യോഖ്യാ കീഴുള്ള ആൾഅല്ല. ക്യൂ. ഇ. ഡി.

൮_ നമ്മുടെ സഹജീവിയുടെ അടുത്തവാദം,— ഈ സഭ യാക്കോബായ രീതി മുഴുവനായി അനുസരിക്കാതെ നെസ്തോർ മര്യാദകളും, റോമ്മാ നടപടികളും, യാക്കോബായ ഉപദേശങ്ങളും ഹിന്ദുമര്യാദകളും കൈക്കൊണ്ടുവന്നു എന്നാകുന്നു. കൊള്ളാം. മിത്രപത്രാധിപർ അംഗ്ലിയാ സഭക്കാരനാണെന്നുള്ളതിനു സംശയമില്ല. അദ്ദേഹം വിവാഹംചെയ്തപ്പോൾ ഒരു താലി കെട്ടുകയുണ്ടായി. അംഗ്ലിയാപട്ടക്കാരൻ തന്നെയാണ കെട്ടിച്ചതു. ആകയാൽ താലികെട്ട ഒരു അംഗ്ലിയാ മര്യാദയായിരിക്കണം, അല്ലെങ്കിൽ മിത്രപത്രാധിപർ അംഗ്ലിയാസഭയിൽ ഉൾപ്പെട്ടവനല്ല. ക്യൂ. ഇ. ഡി. അംഗ്ലിയാക്കാർക്ക വിവാഹശേഷം ദമ്പതിമാരെ ചെരിപ്പുകൊണ്ടു എറിഞ്ഞു ഓടിക്കുന്ന ഒരുമര്യാദയുണ്ടു. മിത്രാധിപരെ അങ്ങിനെചെയ്തില്ല. അതുകൊണ്ടു അദ്ദേഹം അംഗ്ലിയാ മതക്കാരനല്ല. ക്യൂ. ഇ. ഡി. ഈ യുക്തികൾക്കു വല്ലബലവുമുണ്ടെങ്കിൽ മിത്രയുക്തിക്കുമുണ്ടെന്നു പറയാം. ഒരുവൻ ഏതു സഭയിൽ ചേർന്നയാൾ എന്നു നിശ്ചയിക്കുന്നതു അവൻ ഉൾപ്പെട്ട ദേശത്തെയൊ സമുദായത്തിലെയൊ ആചാരനടപടികൾകൊണ്ടല്ല. വിശ്വാസഉപദേശങ്ങളും പള്ളിക്രമങ്ങളും കൊണ്ടാണ. എന്നാൽ മിത്രം ഈ ...ദം പുറപ്പെടുവിച്ച വാചകത്തിൽ യാക്കോബായ ഉപദേശങ്ങൾ എന്നും മററവരുടെതു മര്യാദ, നടപടികൾ മാത്രമാണെന്നും സമ്മതിക്കുന്നുണ്ടു. വിശ്വാസവിഷയം ആലോചിച്ചാൽ മാർതോമ്മാമെത്രാന്മാർ യാക്കോബായക്കാർ ആയിരുന്നു എന്നു ആ കാലത്തു ആ മെത്രാന്മാരും മററും എഴുതിയിട്ടുള്ള എഴുത്തുകളും അതിൽനിന്നു അസേമ്മാൻ മുതലായവർ പറഞ്ഞിട്ടുള്ള അഭിപ്രായങ്ങളും ദൃഷ്ടാന്തങ്ങളായി കാൺമാൻ ഉണ്ടു. ഹവ്വ ചരിത്രം ൨-ാം വാല്യം ൩൭൪ മുതൽ ൩൭൭ വരെ പുറങ്ങൾ വായിച്ചാൽ ഈ വക എഴുത്തുകൾ കാണാം. ഇനി അധികാരം ഇവർക്കു ശയിൽവച്ചിരിക്കയായിരുന്നൊ എന്നറിയണമെങ്കിൽ ൩൮൧-ാം പുറം കൂടെ വായി

കൂടെ. ൬-ാം മാർത്തോമ്മാ ലന്തക്കമ്പനിയ്ക്കയച്ച എഴുത്തിൽ "ഞങ്ങൾ അന്ത്യോഖ്യാസഭയെ ഞങ്ങളുടെ തലവനായി അംഗീകരിക്കുന്നു, മിശിഹായിൽ ഏകസ്വഭാവവുമാണു", എന്ന എഴുതിയതിൽ തലയെന്ന വാക്കിനു വാൽ എന്നും ഏകസ്വഭാവം നെസ്തോർ വിശ്വാസമെന്നും അൎത്ഥമാക്കി വ്യാഖ്യാനിക്കണമെന്നാണ മിത്രയുക്തി പ്രകാരം വരുന്നതു. യാക്കോബായ ഉപദേശം വെടിഞ്ഞു ലന്തക്കാരുടെ ഉപദേശം സ്വീകരിക്കണമെന്നു ലന്തക്കമ്മദോർ ഈ മെത്രാനയച്ച ഒരു എഴുത്തിനു അദ്ദേഹം കൊടുത്ത മറുപടി "എന്റെ പാത്രിയർക്കീസിൽനിന്നു അനുവാദം കിട്ടാതെ നിങ്ങൾക്കു മറുപടി അയക്കുവാൻ പാടില്ല" എന്നായിരുന്നു. (൩൯൨-ാം വ) അതിന്റെ അൎത്ഥം അധികാരമെല്ലാം മാർത്തോമ്മാ തന്റെ കീശയിൽ വച്ചിരുന്നു എന്നായിരിക്കുമൊ? ഇതിൽ ഒരു വിശേഷം കൂടെ ഉണ്ടു. ഇങ്ങനെ എഴുതിയ മെത്രാൻ "തനിച്ചു അനന്തിരവനെ വാഴിപ്പാൻ എനമുള്ളപ്പോൾ അങ്ങിനെ ചെയ്യു" എന്നു മിത്രം പറയുന്ന തരത്തിൽ സ്ഥാനം ഏൾക്കയും കൊടുക്കയും ചെയ്തയാൾ ആണ. അവർ സ്ഥാനം കൊടുത്തതും ഏററതും അന്ത്യോഖ്യാ അധികാരത്തെ ധിക്കരിച്ചിട്ടല്ലെന്നും അന്ത്യോഖ്യാ സ്ഥാനാപതി ഇല്ലാഞ്ഞതിനാൽ മാത്രമായിരുന്നു എന്നും ഇതുകൊണ്ടു കാണാം. ഇനിയും അധികാരസ്വാതന്ത്ര്യത്തിന്റെ ബലാബലം അറിവാൻ തനിച്ചു വാഴിക്കപ്പെട്ടവരിൽ ഒരുവനായ ൭-ാം മാർത്തോമ്മായെ കൂടെ നോക്കാം. അദ്ദേഹം മദ്രാസ് ഗവർമ്മെണ്ടിന്റെ ചോദ്യങ്ങൾക്കു കൊടുത്ത മറുപടിയിൽ, അന്ത്യോക്കിയ (മിത്രയുക്തിപ്രകാരം വാൽ എന്നൎത്ഥത്തിൽ ആയിരിക്കാം) തലയെന്നു സമ്മതിക മാത്രമല്ല, പ്രധാനസംഗതികൾ പാത്രിയർക്കീസിനു എഴുതി അയച്ചു അനുവാദം വരുത്തിയാണ നടത്തുന്നതെന്നും പാത്രിയർക്കീസയക്കുന്ന പുസ്തകങ്ങൾ അനുസരിച്ചാണ പള്ളിക്രമം നടത്തുന്നതെന്നും കൂടെ പറയുന്നു. പാത്രിയർക്കീസയക്കുന്ന പുസ്തകത്തിലെ പള്ളിക്രമങ്ങൾ യാക്കോബായ ആണെന്നു മിത്രം തെളിവ ആവശ്യപ്പെടുകയില്ലെന്നു വിശ്വസിക്കുന്നു.

൩. അനന്തരം യാക്കോബായ മെത്രാന്മാരുടെ പേരുകൾ ദീവന്നാസ്യോസ, അത്താനാസ്യോസ എന്നിങ്ങനെ ആയിരിക്കെ, മാർത്തോമ്മാ എന്നു വിളിച്ചതിൽനിന്നു എന്തോ അനുമാനിക്കാമെന്നു മിത്രം ഭാവിക്കുന്നു. സുറിയാനി കാനോന്റെ തർജ്ജമ മിത്രപത്രാധിപരുടെ കൈവശമുണ്ടെന്നു കാണുന്ന സ്ഥിതിക്കു മെത്രാന്മാൎക്കു ഇന്നയിന്ന പേരുകൾ മാത്രമെ വിളിക്കാവു എന്നു പറയുന്ന കല്പാലയോനും പാസോക്കായും കൂടെ കാണിച്ചുതരുമ്പോൾ ഇതിനു സമാധാനം പറഞ്ഞുകൊള്ളാം.

൧. ആറാം മാർത്തോമ്മാ ദീവന്നാസ്യോസ എന്ന പേർ കൈക്കൊണ്ടു എങ്കിലും വട്ടിപ്പണം കമ്പനിയിൽ ഇട്ടപ്പോൾ ആ പേർ മാററി പഴയ തോമ്മാ എന്ന പേർ എടുത്തു എന്നു വേറൊരു വലിയ യുക്തി മിത്രം പറയുന്നു. മിത്രാധിപരെപോലെ ചരിത്രവിവരം ഇത്രത്തോളം ഉള്ള ഒരാളിനെ കാൺമാൻ പ്രയാസമാണ! മാർ ദീവന്നാസ്യോസ വട്ടികിട്ടുവാൻ പണം ശേഖരിക്കയും വേണ്ട ഏൎപ്പാടുകൾ ചെയ്കയും ചെയ്തതു വാസ്തവം തന്നെ. പ്രമാണം കിട്ടിയതു അദ്ദേഹത്തിന്റെ കാലശേഷം പിൻവാഴിയ്ക്കായിരുന്നു എന്നു ആണ്ടും മാസവും നോക്കിയാൽ അറിയാം. "പണ്ടൊണ്ടൊപാണൻ പോത്തു പൂട്ടിയിട്ടുള്ളു" എന്ന പഴഞ്ചൊല്ലുപോലെ, വട്ടിപ്പണമെന്നും മാർത്തോമ്മായെന്നും ദീവന്നാസ്യോസ എന്നും ആരാണ്ടു പറഞ്ഞുകേട്ട അറിവെ പത്രാധിപൎക്കുള്ളു. ആ സ്ഥിതിക്കു ഒരാൾ തന്റെ മരണശേഷം പേർമാററി ആധാരം സമ്പാദിച്ചു എന്നു ജല്പതം പറയുന്നതിൽ അതിശയിപ്പാനില്ല.

൨. ഇനി മിത്രത്തിന്റെ വേറൊരു അബദ്ധം കൂടെ കേട്ടാലും. ൬-ാം മാർത്തോമ്മായുടെ കാലത്തു വിഷർ എന്ന ലന്തപാദ്രി എഴുതിവച്ചിട്ടുള്ള എഴുത്തിൽ സുറിയാനിക്കാർ, "തിരുവത്താഴ ഉപദേശത്തിൽ വസ്തുഭേദം എന്നതു വിശ്വസിച്ചിരുന്നില്ലാഞ്ഞു എന്നും നാക്രമെന്തിൽ അപ്പവും വീഞ്ഞും കൊടുത്തുവന്നു എന്നും കാണുന്നുണ്ടെന്നു മിത്രം കഥിച്ചിരിക്കുന്നു. വസ്തുഭേദം അല്ലെങ്കിൽ ട്രാൻസബ്സ്റ്റാൻഷ്യേഷ്യൻ എന്ന പദമൊ ആ അൎത്ഥം വരുന്ന ഒരു പ്രത്യേക പദമൊ സുറിയാനിഭാഷയിൽ ഇല്ല. ശു. കുർബ്ബാനയിലെ ദിവ്യദ്രവ്യങ്ങൾ കൎത്താവു കല്പിച്ചതുപോലെ തന്നെ സാക്ഷാൽ ശരീരരക്തങ്ങൾ ആണെന്നു സുറിയാനിക്കാർ വിശ്വസിക്കുന്നു. ട്രാൻസബ്സ്റ്റാൻഷ്യേഷ്യൻ എന്ന പദത്തിനു റോമ്മാക്കാരുടെ ത്രെന്തു സൂന്നഹദോസ കല്പിച്ചിരിക്കുന്ന വ്യാഖ്യാനങ്ങൾ സുറിയാനിപിതാക്കന്മാരുടെ പുസ്തകങ്ങളിൽ കാൺമാനില്ലാത്തതിനാൽ ആ വ്യാഖ്യാനത്തെ അംഗീകരിക്കുന്നു എന്നൊ നിഷേധിക്കുന്നു എന്നൊ പറവാൻ സുറിയാനിക്കാൎക്കു പാടില്ല. ത്രെന്തു സൂന്നഹദോസിന്റെ വ്യാഖ്യാനപ്രകാരം വസ്തുഭേദം എന്ന പദത്തിന്റെ അൎത്ഥം ധരിച്ചിരുന്ന വിഷർ തന്റെ രിരക്കത്തിൽ അതിനെ സ്ഥിരപ്പെടുത്തുന്ന ലക്ഷ്യങ്ങൾ കാണാതെ വന്നപ്പോൾ വസ്തുഭേദം ഇല്ലെന്നു സങ്കല്പി

ച്ചുകൊണ്ടു ആകാലത്തു ശുദ്ധ കബ്ബാനയെ വെറും സാദൃശ്യമെന്നൊ മറെറാ സുറിയാനിസഭ വിശ്വസിച്ചുവന്നു എന്നു പറഞ്ഞുകൂടാ. ഈ കാൎയ്യത്തിൽ അന്നത്തെ ഉപദേശം യാക്കോബായ അല്ലങ്കിൽ റോമ്മായിലെതൊ നെസ്തോറിയന്റെതൊ ആയിരിക്കണം. ഒരുനോക്കിയാലും വസ്തുഭേദം ഇല്ലന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു യാക്കോബായ ഉപദേശത്തിനു എതിരായ് ഒരു ഉപദേശം അന്നു ഉണ്ടായിരുന്നു എന്നു വരുന്നതല്ല. ഒരു ദൃഷ്ടാന്തംകൂടെ പറയാം. യാക്കോബായ പള്ളിക്രമങ്ങളെ തൎജ്ജമ ചെയ്തു ഫൌവാൎഡസാഹെബ് അവയിൽ നിന്നു ഊഹിച്ചിരിക്കുന്ന അനുമാനം സുറിയാനിക്കാൎക്കു വസ്തുഭേദം ഉണ്ടൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു എന്നാണ. വസ്തുഭേദം എന്നവാക്കിനു ത്രെന്റ സൂനഹദോസ വിധിച്ച വ്യാഖ്യാനങ്ങളെ സ്ഥാപിക്കുന്നില്ലക്ഷ്യം കാണാതെവരുമ്പോൾ വസ്തുഭേദം ഇല്ലന്നു സങ്കല്പിക്കുന്നതു ആ വ്യാഖ്യാനപ്രകാരം പദാൎത്ഥം ധരിച്ചിരിക്കുന്നവൎക്കു വരാവുന്നതാണന്നല്ലാതെ ഇന്നത്തെ യാക്കോബായക്കാരുടെ വിശ്വാസം ഈ കാൎയ്യത്തിൽ അംഗ്ലിയാ ഉപദേശമാണെന്നു ഇതുകൊണ്ടു നിശ്ചയിപ്പാൻ പാടില്ലെങ്കിൽ അതുപോലെ മാത്രമെ വിഷർ പറയുന്ന വാക്കിനേയും മതിപ്പാനുള്ളു.

സക്രമെന്തിൽ ആകാലത്തു അപ്പവും വീഞ്ഞും കൊടുത്തുവന്നു എന്നു വിഷർ എഴുതിയിരിക്കുന്നു എന്നു പറയുന്നതിൽ മിത്രം ഒരു വലിയ വഞ്ചന എന്നു തോന്നത്തക്ക കൃത്യം പ്രയോഗിച്ചിരിക്കുന്നു എന്നു വ്യസനപൂൎവ്വം പറയേണ്ടിയിരിക്കുന്നു. കബ്ബാന നവീകരണക്കാർ ചെയ്യുന്നതുപോലെ ആകാലത്തു രണ്ടായി കൊടുത്തുവന്നു എന്നാണ മിത്രം ഇതുകൊണ്ടു വായനക്കാരെ മനസ്സിലാക്കിയിരിക്കുന്നതു. എന്നാൽ അപ്പവും വീഞ്ഞും കൊടുത്തുവരുന്നു എന്നു പറഞ്ഞടത്തുതന്നെ, "അതായതു അപ്പം വീഞ്ഞിൽ കലൎത്തി കൊടുക്കുന്നു" എന്നുകൂടെ വിഷർ വിവരിച്ചുപറഞ്ഞിട്ടുണ്ടു. വിഷറിന്റെ എഴുത്തു ഇത്രത്തോളം വായിച്ച മിത്രം ഈ അവസാനഭാഗം കാണാതിരിപ്പാൻ ഇടയില്ല. മിത്രപത്രാധിപരെക്കുറിച്ചു കാൎയ്യസാദ്ധ്യത്തിനുവേണ്ടി വ്യാജം പറയുന്ന ആൾ അല്ലയാ എന്നു ഊഹിപ്പാൻ തക്കവണ്ണം കഴിഞ്ഞ പത്രികയിലും ഈ പത്രികയിൽ വേറൊരു ഭാഗത്തും ഒരു ലേഖകൻ പറയുന്ന സംശയങ്ങൾക്കു അദ്ദേഹം വിഷറിന്റെ എഴുത്തു പകൎത്തിയതിൽ പ്രയോഗിച്ചിരിക്കുന്ന കൌശലം (വെറവൃസ. ൨൦൨) കൂടെക്കൂടെ ബലം കൊടുക്കുന്നു എന്നു വ്യസനപൂൎവ്വം പറയേണ്ടി വന്നിരിക്കുന്നു. അതു എങ്ങനെയും ഇരിക്കട്ടെ. വിഷറിനെ മിത്രം ഒരു മതിയായ ലക്ഷ്യമാക്കിയിരിക്കുന്ന സ്ഥിതിക്കു കബ്ബാന കൊടുക്കുന്ന കാൎയ്യത്തിൽ സുറിയാനിസഭ അന്നു നെസ്തോറിയൊ, റോമ്മായൊ, അംഗ്ലിയായൊ, നവീകരണമൊ അല്ല, പച്ച യാക്കോബായ ആയിരുന്നു എന്നുള്ളതിനു ഇതു ഒരു നല്ല ലക്ഷ്യമാണെന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ.

(തുടരും)

---

## വടകരുടെ വിദ്യാഭ്യാസം.

ഈ സംഗതിയെക്കുറിച്ചു കഴിഞ്ഞ പത്രികയിലെ എം. പി. വി. അവർകളുടെ ലേഖനത്തിൽ മറുപടി വേണ്ടിവന്നിരുന്ന എല്ലാവാദമുഖങ്ങൾക്കും മറുപടി എഴുതാൻ ഭാവിക്കുന്നില്ല. എല്ലാററിനും വേണ്ടപോലെ മറുപടി എഴുതുന്നപക്ഷം ഞാനും അദ്ദേഹത്തെപോലെ ആകയും, സഹോദരത്വത്തിനു ലംഘനം ഭാവിക്കയും ചെയ്യും. വടകരുടെ വിദ്യാഭ്യാസത്തെക്കുറിച്ചു ലേഖനങ്ങൾ ആരംഭിച്ചു തൎക്കത്തിലും വാഗ്വാദത്തിലും അവസാനിച്ചതായും വരും. ഇതുകൊണ്ടു കാൎയ്യത്തിനു ഒരു ഗുണവും ഉണ്ടാകുന്നും ഇല്ല.

൧. എം. പി. വി. അവർകളുടെ ആദ്യലേഖനങ്ങളിൽ ഇടവകപ്പള്ളിക്കൂടങ്ങൾ വേണമെന്നാണു കാണുന്നതു. സിമ്മനാരി വേണമെന്നു അദ്ദേഹത്തിനു അഭിപ്രായമുണ്ടെന്നു ഞാൻ പ്രസ്താവിച്ചതു പിശകായിട്ടാണെന്നു മനസ്സിലായ ഉടനെ അദ്ദേഹത്തോടു ഞാൻ ക്ഷമാ

യാചനചെയ്തുകഴിഞ്ഞു. പത്രികമുഖേന പരസ്യമായും ചെയ്തുകൊള്ളു ന്നു. ഈ സംഗതിയിൽ ഭിന്നത ഇല്ലാത്തതിനെക്കുറിച്ചു സന്തോഷിക്കയും ചെയ്യുന്നു. ഇടവകപ്പള്ളിക്കൂടങ്ങൾ വേണമെന്നു അദ്ദേഹം പ്രസ്താവിച്ചിരുന്നു. എന്റെ സാക്ഷിമൊഴിയിൽ ഞാനും അങ്ങിനെതന്നെ പ്രസ്താവിച്ചിരുന്നു. പിന്നെ അദ്ദേഹം ആ സാക്ഷിമൊഴിയേയും എന്റെ മനോധർമ്മത്തെയും കുററപ്പെടുത്തിയതു എന്തിനായിട്ടു എന്നു തീരെ മനസ്സിലാകുന്നില്ല.

൨. വടക്കരോടു സഹതാപമില്ലായ്മയെ എന്നിൽ സ്ഥാപിക്കാൻ അദ്ദേഹം ശ്രമിച്ചിരിക്കുന്നു. എന്റെ സാക്ഷിമൊഴിയിൽ ൪.൰ വകുപ്പു വായിച്ചുനോക്കുന്ന ഒരുവനും ഇങ്ങിനെ ഒരു അഭിപ്രായത്തിനു അടിസ്ഥാനം ഉണ്ടാകയില്ല. "ചാമ്പാക്കട, വടകര,.........പള്ളിക്കര ഈ പതിമൂന്നു ഇടവകകളിലും ഓരോ മിഡിൽ സ്ക്കൂളുകൾ ഉണ്ടായാൽ വടക്കൻ ഇടവകകളിൽ വിദ്യാഭ്യാസം പരക്കെ ഉണ്ടെന്നു പറയാം...............മേൽ പറഞ്ഞിരിക്കുന്ന പതിമൂന്നു വടക്കൻപള്ളികൾക്കു ഓരോ മിഡിൽസ്ക്കൂൾ സ്ഥാപിച്ചു നടത്തുന്നതിനു ഒരു പ്രയാസവും ഞാൻ കാണുന്നില്ല. സഭാനായകന്മാരുടെ കല്പനയാലും, ജാതിസ്നേഹമുള്ളവരുടെ ഗുണദോഷത്താലും, ബ: മല്പാനച്ചന്റെ വിശേഷശ്രമത്താലും, അതതു ഇടവകക്കാരുടെ വാഞ്ഛയാലും സകലത്തെയും നിറവേററുന്നതും, നമ്മുടെ ബലഹീനതയെ ബലപ്പെടുത്തുന്നതും, അന്ധകാരത്തെ പ്രകാശിപ്പിക്കുന്നതുമായ ദൈവശക്തിയാലും നമ്മുടെ ന്യായമായ ശ്രമങ്ങൾ സഫലമാകുമെന്നു വിശ്വസിച്ചു ക്ഷമയോടെ കാത്തിരിക്ക". ഇതു വടക്കൻ ഇടവകകളിൽ തൽക്കാലം വേണ്ടതു. എം. പി. വി. അവർകളുടെ ഉപമയിലെ "കഞ്ഞി" ആ ലേഖനം ഞാൻ കലാശിപ്പിക്കുമ്പോൾ പറയുന്നതു "ചുരുക്കി പറയുന്ന പക്ഷം ബ: മല്പാനച്ചന്റെ വേലയെ ക്ലിപ്തപ്പെടുത്തണമെന്നു എനിക്കു അഭിപ്രായം ഇല്ല. ആരുടെയും വേലയെ ക്ലിപ്തപ്പെടുത്തണമെന്നും ഇല്ല. പഠിത്തം വർദ്ധിപ്പിക്കാൻ മനസ്സും കഴിവും സന്തോഷവും ഉള്ളവർ അതിൽ പ്രവൃത്തിക്കട്ടെ. ൧൩ മിഡിൽ സ്ക്കൂളും, ൪ ഹൈസ്ക്കൂളും ഒരു കോളെജും ഉണ്ടാകട്ടെ" ഇത്യാദി. ഇതു നമ്മുടെ സമുദായത്തിന്റെ ഭാവിയശസ്സിനെ ഉദ്ദേശിച്ചു ആശിക്കുന്നതു. അല്ലെങ്കിൽ എം. പി. വി. അവർകളുടെ ഉപമയിലെ "പാല്പായസം".

൩. ആത്മപ്രശംസാദോഷത്തെ ഞാൻ ശങ്കിച്ചിട്ടില്ല. പ്രശംസിച്ചെങ്കിൽമാത്രമെ ആ ദോഷശങ്കയുണ്ടാവു. "വടക്കരുടെ അഭ്യുദയത്തെ ഉദ്ദേശിച്ചു അപ്രതിഫലേച്ഛമായി യാതൊന്നും" ചെയ്വാൻ നിവൃത്തിയില്ല. വടക്കരുടെ അഭ്യുദയംതന്നെ പരമൊദ്ദേശ്യമായ പ്രതിഫലം.

ഈ സമാധാനങ്ങളെ ആസ്പദമാക്കി ഈ സഹോദരന്റെ മനോവ്യാപാരങ്ങളെക്കുറിച്ചു ചില അനുമാനങ്ങൾ സ്ഥാപിക്കാൻ ഞാൻ തുനിയുന്നില്ല.

സുറിയാനി അച്ചടിയെക്കുറിച്ചു എം. പി. വി. അവർകളുടെ

ന്യായങ്ങൾ നിലനില്ക്കത്തക്കതു അല്ല. ഈ ലേഖനത്തിൽ ഞാൻ അതിനെക്കുറിച്ച പ്രസ്താവിക്കുന്നപക്ഷം ലേഖനം കണക്കിലധികം വലുതായിപ്പോകുന്നു. അതുകൊണ്ടു അടുത്തപത്രികയിലേക്കു നീക്കിവെക്കുന്നതു നന്നെന്നു വിചാരിക്കുന്നു.

ടി. എം. ജെ.

---

## മാർ ഇഗ്നാത്യോസ് ഹൈസ്ക്കൂളിലെ സമ്മാനദാനം.

പ്രിയ പത്രാധിപരവർകൾക്കു വന്ദനം.

കുന്നംകുളം മാർ ഇഗ്നേഷ്യസ്സ ഹൈസ്ക്കൂളിലെ വിജയികളായ വിദ്യാർത്ഥികളുടെ ഉത്സാഹത്തിന്നായി മറ്റു സ്ക്കൂളുകളിൽ പരിഷ്കൃതസംപ്രദായമനുസരിച്ച സംഭാവനകൾ കൊടുത്തുവരുന്നപോലെ ഈ വിദ്യാലയത്തിലുള്ളവിദ്യാർത്ഥികൾക്കു ഈ മാസം (ജൂൺ) ൨൧-ാം നു- വിരുതുകൊടുക്കുന്നതിന്നു ഒരു മഹാ യോഗം കൂടീട്ടുണ്ടായിരുന്നു. അഗ്രാസനാധിപത്യം വഹിപ്പാൻ നിശ്ചയിച്ചിരുന്ന വടക്കെ ഡിവിഷ്യൻപേഷ്ക്കാർ കെ. നാരായണമേനോൻ ബി. എ. അവർകൾക്കു ഒഴിച്ചുകൂടാത്ത ചില ജോലിനിമിത്തം വരുന്നതിന്നു എടനമാകാഞ്ഞതിനാൽ മലവക കൊൺസേർവെയിററർ മിസ്റ്റർ. പി. അർവാർ ചെട്ടിയാർ ബി. എ. അവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴ ഒരു യോഗം കൂടി. യോഗനിശ്ചയത്തിന്നു ഏകദേശം പത്തു മിനിട്ടുമുമ്പായി അഗ്രാസനർ അവർകളും മറ്റുമഹാന്മാരും വരികയും ചെയ്തു. കാലം ചെയ്തുപോയിരിക്കുന്ന പരിശുദ്ധപിതാവായ മാറാൻ മാർ ഇഗ്നേഷ്യസ്സ പാത്രിയക്കീസ്സബാവാതിരുമനസ്സിലെയും മാർ ദീവന്നാസ്യോസ്സ മാർ ഗ്രീഗോറിയോസ്സ് എന്നീ വന്ദ്യസഭാപാലകന്മാരുടെയും പടങ്ങൾ നോക്കി കാണുകയും വിവരങ്ങൾ ചോദിച്ചറികയും ചെയ്തുകൊണ്ടിരിക്കുമ്പോൾ മണി മൂന്നു അടിച്ചു. ഉടനെ തന്നെ സഭ ആരംഭിച്ചു ഇന്നത്തെ ഈ മഹാ യോഗത്തിൽ വന്നിരിക്കുന്ന ചില മഹാന്മാരുടെ പേരുകൾ താഴെ ചേർത്തുകൊള്ളുന്നു.

മദ്രാസ് ഹൈക്കോട്ടുവക്കീൽ സുബ്ബയ്യാ അ—ൾ ബി. എ. ബി. എൽ. തൃശിവപേരൂർ മജിസ്ത്രേട്ടു മിസ്റ്റർ എം. ചാക്കൊ ബി. എ.

,, ഇഞ്ചിനീർ ആപ്പീസിൽ മാനേജർ മിസ്റ്റർ പി. സി. ജോബ ബി. എ.

ദിവ്യശ്രീ. ഫാദർ സി. മാത്തുകത്തനാർ.

,, ,, ററി. കുറിയാക്കൊസുകത്തനാർ

, ,, മത്തായി കത്തനാർ.

റവറന്റ കെ. മാത്തൻ. സഫലത്തെ അപ്പോത്തിക്കിരി മിസ്റ്റർ ഏച്ച്. എം. സിമെല്ലൊ. സഫലത്തെ മജിസ്ത്രേട്ടു സുബ്ബരായർ. എഫ്. നിക്കോൾസൺ മദാമ്മ. ററി. ഗോപാലപണിക്കർ ബി. എ. മാനേജർ മിസ്റ്റർ പി. ഐ. പാത്തപ്പൻ. മിസ്റ്റർ പി. കെ. ഇട്ടിമാത്തു. സി. എം. താരു. മിസ്റ്റർ സി. ററി. താരു. മിസ്റ്റർ പി. വി. താവു. മിസ്റ്റർ പി. സി. ചാക്കുണ്ണി. മിസ്റ്റർ പി. കെ.

ചിമ്മാരു. മിസ്റ്റർ സി-ഇ- പീറ്റർ. മിസ്റ്റർ പി-കെ- വറിയ്യു മിസ്റ്റർ റ്റി- പി- പാത്തു. മറ്റും ചില മഹാന്മാരും സ്ഥലത്തെ ഡിസ്ത്രിക്ട സ്കൂൾ സഹായദ്ധ്യാപകന്മാരും മിഷ്യൻ സ്കൂളിലെയും അഭിവൎദ്ധിനിസംഘം സ്കൂളിലെയും അദ്ധ്യാപകന്മാരും വിദ്യാൎത്ഥികളും ഉണ്ടായിരുന്നു- വിശാലമായ സ്കൂൾഹാളും വാരാന്തകളും ജനങ്ങളാൽ നിറയപ്പെട്ടിരുന്നു- അഗ്രാസനാധിപതി ആസനപ്രാപ്തനായി സഭമിക്കവാറും നിശബ്ദാവസ്ഥയെ പ്രാപിച്ചശേഷം, ചെറിയ കുട്ടികളുടെ ഇംഗ്ലീഷ മലയാളം കവിതകളെ കേൾക്കയായിരുന്നു. അതുകഴിഞ്ഞശേഷം അനുവാദപ്രകാരം ഹൈസ്കൂൾ ഹെഡമാസ്റ്റർ പി. രാജരത്നം ബി. ഏ. അവർകൾ സ്കൂളിന്റെ തല്ക്കാലപൎയ്യന്തമുള്ള വിവരണസമേതം അത്രച്ചുരുക്കിയതല്ലാത്ത റിപ്പോട്ടുവായന കഴിഞ്ഞുടനെ ഉണ്ടായ ആഹ്ലാദസൂചകമായ ഹസ്തതാഡനാനന്തരം സമ്മാനദാനം ആരംഭിച്ചു വിജയികളായ വിദ്യാൎത്ഥികളുടെ പേരുകൾ വായിക്കപ്പെടുകയും അവർ ഓരോരുത്തരായി അഗ്രാസനരുടെ കയ്യിൽനിന്നു സമ്മാനങ്ങൾ വാങ്ങിപ്പോരുകയും ചെയ്തു. സമ്മാനങ്ങൾ എല്ലാം ഉപയോഗമുള്ള പുസ്തകങ്ങൾ ആയിരുന്നു. അനന്തരം അനുവാദപ്രകാരം ഫാദർ സി- മാത്തുകത്തനാർ ഹൈസ്കൂളിനെ പറ്റിയും അതിന്റെ ഉത്ഭവത്തെപറ്റിയും അതിന്റെപേരിനെപറ്റിയും അല്പം പറഞ്ഞു. ഏഫ് നിക്കോൾസൺ മദാമ്മ സമയോജിതമായി ഒരുഗുണദോഷത്തെ കുട്ടികളോടുപറകയും അതിനെ മിസ്റ്റർ സി- ജെക്കോബ പരിഭാഷപ്പെടുത്തുകയും ചെയ്തു. മദാമ്മയുടെ ഗുണദോഷം അല്പം ദീൎഘിച്ചുപോയി എന്നുപറയേണ്ടിയിരിക്കുന്നു- ഉടനെ ടി. സ്കൂളിലെ ബൈബിൾ റ്റീച്ചർ ഫാദർ വി. മത്തായികത്തനാർ വളരെ ഭംഗിയോടും ചാതുൎയ്യമായും കേൾവിക്കാരെ ഒന്നാകെ ഭ്രമിപ്പിക്കത്തക്ക സ്ഥിതിയിൽ പ്രസംഗിച്ചു. പ്രസംഗമദ്ധ്യേ സുറിയാനിസഭയിലെ പൂൎവീകന്മാരായ വിശുദ്ധ ഗ്രന്ഥകൎത്താക്കന്മാരുടെ ഒന്നുരണ്ടു കവിതകൾ സുറിയാനിയിൽ ചൊല്ലി മലയാളത്തിൽ വ്യാഖ്യാനിക്കുകയും ചെയ്തു- ഇതു സഭാവാസികളുടെശ്രദ്ധയെ എന്നുതന്നെയുമല്ല അഗ്രാസനരുടെശ്രദ്ധയെക്കൂടെ ആകൎഷിച്ചു എന്നു പറയേണ്ടിയിരിക്കുന്നു- ഉടനെ അഗ്രാസനർ അവർകൾ പ്രസംഗം ആരംഭിച്ചു. മിസ്റ്റർ എം- എ. ചാക്കൊ മജിസ്റ്റ്രേട്ടിന്റെ അത്യുത്സാഹത്താൽ ആകുന്നു തനിക്കു ഇന്നു ഇങ്ങിനെയുള്ള ഒരുസദസ്സിൽ വന്നുകൂടുവാൻ സംഗതി ആയതു എന്നും കൊച്ചിരാജ്യത്തിൽ ജെക്കൊബൈറ്റ് സിറിയൻസു അധിവസിക്കുന്ന സ്ഥലം കുന്നംകുളം ആകുന്നു എന്നും അതിനാൽ ഈ സ്ഥലത്തെ കോടീശ്വരന്മാർ ഉത്സാഹിച്ചാൽ ഇതു ഒരു ഹൈസ്കൂൾ അല്ല കോളെജാക്കുന്നതിനു യാതൊരു പ്രയാസമില്ലെന്നും റെക്നിക്കൽ സ്കൂൾ ഏൎപ്പെടുത്തുന്നതിനു കാലം വൈകിയിരിക്കുന്നു എന്നും മറ്റും സൂചിപ്പിച്ചുകൊണ്ടു പ്രസംഗം സമൎപ്പിച്ചു. സമ്മാനദാനത്തിലെക്കു പ്രസിഡെണ്ടും വൈസ് പ്രസിഡെണ്ടും ആയ നി-വ-ദി. ശ്രീ- മാർ ദിവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടും

മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ഓരൊ സമ്മാനങ്ങൾ അയച്ചിട്ടുണ്ടായിരുന്നതിനു പുറമെ മിസ്റ്റർ പനകൽ അയിപ്പുരു ഇയ്യാക്കു തന്റെ അപ്പന്റെ ഓൎമ്മക്കായി ഒരുപുസ്തകവും സ്ഥലത്തെ അപ്പൊത്തിക്കരി മിസ്റ്റർ ഏച്ച- എം- സി- മെല്ലൊ ഒരു പുസ്തകവും ചിറളയത്തു സ്വരൂപത്തിൽനിന്നു ഉണ്ണി രാജാവുതിരുമനസ്സുകൊണ്ടു കല്പിച്ചയച്ച ഒരു സമ്മാനപുസ്തകവും ഹെഡ്മാസ്റ്റർ മിസ്റ്റർ രാജരത്നംവക കുറെ പുസ്തകങ്ങളും ഉണ്ടായിരുന്നു. ഉടനെ നാരങ്ങാമുതലായതുകൾ കൊടുക്കയും പനനീരു വീശുകയും അതുമൂലം സുഗന്ധത്തെയും സന്തോഷത്തെയുംകൊടുത്തശേഷം പ്രജകളുടെ വിദ്യാഭ്യാസവിഷയത്തിൽ ജാഗരൂകനായിരിക്കുന്ന ബഹുമാനപ്പെട്ട കൊച്ചി മഹാരാജാവ തിരുമനസ്സിലേക്കും സിറിയൻ ക്രിസ്ത്യാനികളുടെ ആത്മീകമേലദ്ധ്യക്ഷനായ പാത്രിയാൎക്കീസുബാവാതിരുമനസ്സിലേക്കും മലങ്കര ഇടവകയുടെ മെത്രാപ്പൊലീത്തായും ടി- സ്കൂളിന്റെ പ്രസിഡെണ്ടും ആയ മാർ ദിവന്നാസ്യോസ്സു മെത്രാപ്പൊലിത്താ തിരുമനസ്സിലേക്കും വൈസ് പ്രസിഡെണ്ടായ നിരണം മുതലായ ഇടവകയുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പൊലീത്താ തിരുമനസ്സിലേക്കും ചീയേർസ്സു പറകയും മാനേജർ സഭാവാസികൾക്കു വന്ദനം പറകയും ചെയ്തു നാലര മണിയോടുകൂടി സഭ പിരിഞ്ഞു.

## വിദ്യാഭ്യാസവിഷയം.

സാരസാരവിവെചനാബലമകന്നോരെത്തരം താപമാം
പാരാവാരതരംഗിണിക്കിടയിലായ്ത്തീരുന്നവന്നെവനും
പാരാതെകരുണെന്നപൊതമരുളുംശ്രീയെശുനാഥൻനമു-
ക്കേറ്റംപ്രീതിയോടിന്നുമെന്നുമൊരുപൊലനൽകീടുമെ മംഗളം.

വിശുദ്ധ പള്ളികളുടെ ഭാരവാഹികളായ മഹത്തുക്കളെ! സഭാസംബന്ധമായ കൎത്തവ്യധൎമ്മം എന്തു? ഈ സംഗതി ഏറ്റവും ഗൌരവഹമായിരിക്കുന്നതുകൊണ്ടു അനിൎവ്വചനീയമല്ലയൊ എന്നു ചിലർ സംശയിച്ചുപോയെക്കാം. ശുദ്ധ പുസ്തകങ്ങളിൽ കൂടി ഒരിക്കൽമാത്രമെങ്കിലും വഴി കടന്നുപോയിരിക്കുന്നവൎക്കു ഇതു ഒട്ടുംതന്നെ മറയപ്പെട്ടിരിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ അജ്ഞനെ ജ്ഞാനി ആക്കുന്നതാകുന്നു നമ്മുടെ കൎത്തവ്യധൎമ്മം.

ആനന്ദംശരിയായിട്ടുന്നറിവിനാൽശ്രീനാഥസെവാരസാ-
ല്ലൂനംതീൎന്നറിവീശസെവദുരിതംകൈവിട്ടുപൊഴുന്നതാം.
നാനാദൊഷമകന്നനമ്മവരുവരുവാനാവശ്യമായ് വിദ്യയെ
നൂനംകൈവശമാക്കണംസകലസമ്പാദ്യത്തിനാലുംമുദാ.

സഭയുടെ ഉദ്ധാരണത്തിനു നാം പ്രവൃത്തിക്കെണ്ടതു ഏതെങ്കിലും ഉണ്ടൊ- ഉണ്ടെങ്കിൽ എന്തു എന്നു ആലൊചിക്കാം- ഈ വിഷയം കുറെ വിസ്തരിച്ചു പറയെണ്ടിയിരിക്കുന്നു- ഒരുമതത്തിന്റെ സിദ്ധാന്തത്തെ

യൊ തത്വത്തെയൊ നല്ലപോലെ ഗ്രഹിക്കെണമെങ്കിൽ ആമതകർത്താക്കളാൽ രചിക്കപ്പെട്ടഗ്രന്ഥങ്ങളെ ശോധനചെയ്യെണമെന്നുള്ളതു നിസ്സക്സംഗതി ആകുന്നു. നമ്മുടെ സഭാസംബന്ധമായ നടപടികളും തത്വങ്ങളും വിശ്വാസപിതാക്കന്മാർ സുറിയാനിഭാഷയിൽ എഴുതിയിരിക്കുന്നതുകൊണ്ടു സഭയുടെ സ്വരൂപത്തെയും സ്വഭാവത്തെയും ഗ്രഹിക്കണമെങ്കിൽ സുറിയാനിപുസ്തകങ്ങൾ അദ്ധ്യായനം ചെയ്യെണ്ടിയിരിക്കുന്നു. ആദാമിന്റെ ശൈശവകാലത്തുതന്നെ ജാതമായ സുറിയാനിഭാഷയ്ക്കു സൌന്ദര്യം പോരെന്നൊ അധൊഗതി ഭവിച്ചിരിക്കുന്നു എന്നൊ ഇപ്പൊൾ ചിലകുഞ്ഞുങ്ങൾ വാദിക്കുന്നുണ്ടു. ശൃംഗാരരസപ്രധാനമായ പുസ്തകങ്ങൾ സുറിയാനിഭാഷയിൽ ഇല്ലെന്നുള്ളകാരണത്താൽ നാം അതിനെ ത്യജിക്കുന്നതു അധികം സാഹസമായെക്കാം എന്നു മാത്രവുമല്ല നമ്മുടെ നാമവും മറുനാമമാകെണ്ടിവരുമല്ലൊ. ഇതു എങ്ങിനെ സഹിക്കും? പ്രിയരെ! നമ്മുടെ കൈവശമുണ്ടായിരുന്ന സുറിയാനിപുസ്തകങ്ങളിൽ മിക്കവയും പറങ്കികൾ തീയിന്നിരയാക്കുകയും ശേഷിച്ചവ ഇംഗ്ലീഷുകാർ കൊള്ള ചെയ്കയും ചെയ്തിരിക്കുന്നു. എങ്കിലും വിദ്വജ്ജനങ്ങൾ ഇന്നും അവയെ ശേഖരിച്ചു വരുന്നുണ്ടു. അവ എഴുത്തുപുസ്തകങ്ങൾ ആകയാൽ പ്രച്ഛന്നപൂമായ ധനംപോലെയും പറക്കിഴ വെക്കപ്പെട്ട വിളക്കുപോലെയും ഇരിക്കുന്നതുകൊണ്ടു പൊതുജനങ്ങളുടെ അറിവിന്നു ഉപകരിക്കുന്നില്ല. സുറിയാനിക്കാർ എന്നുള്ള പെരിന്നു ഏതുകാലത്തൊളം നാം അർഹന്മാരൊ അത്രത്തൊളം നമ്മുടെ ഭാഷയും നിന്നുനില്ക്കണമല്ലൊ. സൈന്യവും സാമഗ്രികളും ഇല്ലാത്ത രാജ്യവും പുസ്തകവും പഠിപ്പും ഇല്ലാത്ത സഭയും എങ്ങിനെ നിലനില്ക്കും. ഈ കാരണങ്ങളാൽ നമ്മുടെസമുദായത്തിന്റെ അഭ്യുദയത്തിന്നു ആശിക്കുന്നവർ സുറിയാനിഗ്രന്ഥസമൃദ്ധിക്കും പഠിപ്പു വർദ്ധനക്കും ശ്രമിക്കണമെന്നുള്ളതു അത്യാവശ്യമാകുന്നു.

പള്ളിവക മുതൽ ഏതുവിഷയത്തിലാണ ചിലവുചെയ്യെണ്ടതു എന്നു ചിന്തിക്കാം. നമ്മുടെകർത്തവ്യധർമ്മവും സഭയുടെ ഉദ്ധാരണത്തിന്നുള്ളവഴിയും പ്രസ്താവിച്ചിരിക്കുന്നതു വാസ്തവവിരുദ്ധങ്ങളല്ലെന്നു സമുദായാംഗങ്ങളായമഹത്തുക്കൾ സമ്മതിക്കുന്നപക്ഷം ഈ സംഗതി ഏറെ വ്യവഹരിക്കെണമെന്നില്ല. പക്ഷെ നല്ലകാര്യം പറയുന്നതായാൽ പണമില്ലന്നാണ സാധാരണ മറുപടി. നിങ്ങൾ കർത്താവിന്റെ ശ്രീഭണ്ഡാരമുതൽപിടിക്കാരും ശുദ്ധ പള്ളികളുടെ ഭാരവാഹികളും ആകുന്നു. രക്ഷിതാവു വളരെ വിലമതിച്ച വിധവയുടെ രണ്ടുകൊച്ചുകാശും നിങ്ങളുടെ പക്കലാണുവന്നു ചെരുന്നതു. അതുകൊണ്ടു കർത്താവിന്റെ വഴിയെ നന്നാക്കുവിൻ. അവന്റെ ഊടുവഴികളെ നേരെയാക്കുവിൻ. ദ്വന്ദയുദ്ധം നിർത്തിവച്ചു കർത്താവിന്റെ പണം നേർവഴിക്കു വിടുവിൻ. അപ്പൊൾ വേണ്ടുവൊളവും അതിലധികവും പണം നമുക്കുണ്ടു. നല്ലമനസ്സുമാത്രം ഉണ്ടായാൽ ആക്കും ഒരു നൊമ്പരവുംകൂടാതെ അത്യാവശ്യസംഗതികൾ അനായാസെന സാധിക്കാം. അഞ്ഞൂറു ആയിരവും അതിലധികവും മുതലെടുപ്പുള്ള എത്രയൊ പള്ളികൾ നമുക്കു

ണ്ടു. ഒരാണ്ടേക്കുമാത്രമെങ്കിലും സൌന്ദൎയ്യപ്പിണക്കം ഒന്നു നിൎത്തിവച്ചു പള്ളികളുടെ അവസ്ഥാനുസരണം ഓരോ പുസ്തകം അച്ചടിപ്പിക്കുക. ചെന്ന ചിലവുമാത്രം വിലയിരുത്തി വില്ക്കുക. അടിക്കുന്നതിന്നു കോട്ടയത്തും പാമ്പാക്കുടയും പ്രസ്സു തയ്യാറുണ്ടല്ലോ. പള്ളിക്കാൎക്കു നഷ്ടത്തിന്നു വഴിയില്ല. മുമ്പേറു പണം ചിലവു ചെയ്യണമെന്നുമാത്രമെയുള്ളു. സമുദായരക്ഷക്കു അതും കൂടി നാം ചെയ്കയില്ലെന്നൊ. ഇതു വെളിയിലും ഇരുളിലും പറയത്തക്കതൊ ഒരു പള്ളിക്കാരും പറയുന്നതൊ അല്ല. ഈ സംഗതിയിൽ നി. വ. ദി. ശ്രീ. നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമേനിയും ബ: കോനാട്ടച്ചൻ അവൎകളും പ്രത്യേകം ശ്രമിക്കണമെന്നാണ എന്റെ അപേക്ഷ. പള്ളികളുടെ ശക്ത്യാശക്തി പുസ്തകങ്ങൾ തിരഞ്ഞെടുത്തു പള്ളിക്കാരെ ചുമതലപ്പെടുത്തുക. തിരുമേനിയൊ അച്ചനൊ നിശ്ചയിക്കുന്ന ഏതെങ്കിലും ഒരു പുസ്തകം അടിപ്പിക്കുന്നതിന്നു എന്റെ ഇടവകപ്പള്ളി തയ്യാറുണ്ടു. അതുപോലെതന്നെ പലപള്ളികളും ഒരുങ്ങുകയും ചെയ്യും. ഈ കാൎയ്യത്തിൽ തിരുമേനിയും അച്ചനും ദൃഷ്ടിവക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. സുറിയാനി പഠനവും ഒന്നുകൂടി ഉയൎത്തേണ്ടിയിരിക്കുന്നു. അതിലേക്കു സ്മാരക ദ്രവ്യശേഖരം ഉതകുമെന്നും നമ്മുടെ അബലതയെ ബലപ്പെടുത്തുമെന്നും ആശിക്കാം.

മേൽ പ്രസ്താവിച്ച കാരണങ്ങളാൽ നമ്മുടെ സമുദായത്തിന്റെ അഭ്യുദയത്തെ കാംക്ഷിക്കുന്നവർ സുറിയാനിപഠിപ്പു വൎദ്ധനയ്ക്കും ഗ്രന്ഥസമൃദ്ധിക്കും വേണ്ടശ്രമങ്ങൾ ചെയ്യുമെന്നു കൎത്താവിൽ ആശ്വസിച്ചു തൽക്കാലം സമൎപ്പിക്കുന്നു.

വിശേഷിച്ചും ഇംഗ്ലീഷ വിദ്യാഭ്യാസത്തിൽ വടക്കർ നന്നാ വിരസത കാണിക്കുന്നു എന്നു പത്രികവഴിയായി തുടരെ പ്രസംഗങ്ങൾ നടക്കുന്നു. ഉൾനാടുകളിലേക്കു ഒന്നു മാറിനോക്കിയാൽ തെക്കും ടി. ടി. എന്നിരുന്നാലും കാലോചിത ശ്ലാഘ്യപരിഷ്കാരം നമുക്കും ആവശ്യമാകുന്നു. ആലുവായിൽ ഒരു സ്കൂൾ സ്ഥാപിച്ചു നടത്തുന്നകാൎയ്യത്തിൽ കെ. പി. എം. അവൎകളുടെ അഭിപ്രായത്തോടു ഞാൻ പൂൎണ്ണമായി യോജിക്കുന്നു. പിറവത്തും ഒരു സ്കൂളിന്നു ആവശ്യമുണ്ടു. അതിലെക്കു പിറവം മുളക്കുളം ഈ പള്ളിക്കാർ ഉത്സാഹിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. കടമററത്തു പള്ളിക്കാർ നടത്തിവരുന്ന സ്കൂൾ ഒന്നുകൂടി ഉയൎത്തി ഇടണമെന്നു അപേക്ഷ. ഉൾനാടുകളിൽ ഒരു ഹൈസ്കൂൾ സ്ഥാപിച്ചുനടത്തിക്കുന്നതു ചിരസാദ്ധ്യമായിട്ടുള്ളതാകുന്നു. അതിനാൽ തൽക്കാലം ശിഷ്ടത്തരം ക്ലാസുകൾ ഏൎപ്പെടുത്തിയാൽ മതിയാകും. യഥോചിതം വൎദ്ധിപ്പിക്കുകയും ചെയ്യാമല്ലൊ.

ആരൊമതസുറിയാനിവാണിയിലെഴും സാരസ്യമെറുന്നതാ
മൊരൊവാക്ക് മധുവാസ്വദിച്ചുപരനെനേരോടു കീൎത്തിക്കുവാൻ
കൂറൊടെവരവും നമുക്കിനിയുടൻ ശ്രീയെശുവിൻദാസരാം
മാറപ്രെംമുതലായദിവ്യരരുളീടെണം വരെണ്യംഗുണം.

സി. സി. വക്കി,

## സൂചകങ്ങൾ.

വട്ടിപ്പണക്കേസു — ഇതിൽ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മൊഴി കൊടുത്തിരിക്കുന്നു. നവീകരണ തലവൻ ഹാജരാകാഞ്ഞതിനാൽ അവധി മാറ്റിവച്ചിരിക്കുന്നു.

✤ ✤ ✤

കെ. എൻ. ഡി. അവർകൾക്കു — ഇദ്ദേഹം സഭാതാരകയിൽ പാരമ്പര്യത്തെക്കുറിച്ചു പറഞ്ഞിരുന്ന പ്രസംഗങ്ങൾക്കു ഞങ്ങൾ ഉടനെ മറുപടി പറയാമെന്നു പറഞ്ഞിരുന്നതുപോലെ ചെയ്യാതിരിക്കുന്നതിനെക്കുറിച്ചു അദ്ദേഹം കഴിഞ്ഞ താരകയിൽ പോർവിളിക്കുന്നതുപോലെ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ അടങ്ങിയ താരകകൾ എല്ലാം ഞങ്ങൾക്കു കാണ്മാൻ കഴിഞ്ഞിട്ടില്ല. ഞങ്ങൾ സ്ഥലത്തില്ലാതിരുന്ന കാലങ്ങളിലും മറ്റും താരക കിട്ടിയിട്ടെയില്ല. താരകയുടെ പ്രതികൾ കിട്ടണമെന്നു മുൻ ഒരു ലക്കത്തിൽ ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ടായിരുന്നു. കെ. എൻ. ഡി. അവർകൾ ദയവുചെയ്തു അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ അടങ്ങിയ താരക പ്രതികൾ അയച്ചുതരുന്നപക്ഷം ഞങ്ങളും കഴിവുപോലെ വേണ്ടതു വാഗ്ദത്തം ചെയ്യാം. അഞ്ചൽകൂലി ചിലവുചെയ്യാതെ ആ പ്രതികൾ അയച്ചുതരുന്നപക്ഷം കൂലി കൊടുത്തു വാങ്ങുവാനും ഞങ്ങൾ തയ്യാറുണ്ടെന്നു അദ്ദേഹത്തെ അറിയിച്ചുകൊള്ളുന്നു.

✤ ✤ ✤

ജൂബിലിയും സ്മാരകവും — തെക്കെ പള്ളിക്കാർ ജൂബിലിസ്മാരകങ്ങളിൽ ചെയ്യുന്ന ഉത്സാഹത്തെക്കുറിച്ചു കഴിഞ്ഞലക്കത്തിൽ പ്രസ്താവിച്ചിരുന്നുവല്ലൊ. ഞങ്ങൾ ആശിച്ചിരുന്നതുപോലെ വടക്കെ പള്ളിക്കാരും ഒട്ടും ഔദാസീന്യം കാണിക്കുന്നില്ലെന്നു അറിയുന്നതിൽ സന്തോഷിക്കുന്നു. വടക്കുള്ള പ്രധാനപള്ളികളിൽ ഈ കാര്യത്തിൽ വളരെ ഉത്സാഹം ചെയ്തുവരുന്നുണ്ടു. കോതമംഗലം, വടകര, കോലഞ്ചേരി, പള്ളിക്കര, കുറുപ്പുംപടി, കരിങ്ങാച്ചിറ മുതലായ പ്രധാനപള്ളികൾ തിരുമേനിയോടു തങ്ങൾക്കുള്ള കൃതജ്ഞതയെ യഥായോഗ്യം പ്രദർശിപ്പിക്കുവാൻ ഞാൻ ഞാൻ മുമ്പിട്ടു നില്ക്കണമെന്നുള്ള ഉദ്ദേശത്തോടും മത്സരിക്കുന്നതുപോലെ തോന്നുന്നു എന്നു സന്തോഷപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു.

✤ ✤ ✤

വേറൊരു സ്മാരകം — വള്ളക്കാലിൽ കണ്ടത്തിൽ രാ- രാ- മാത്തുള അവർകളുടെ സ്മാരകമായി ഒരു മൂലധനം മാർ ദീവന്നാസ്യോസു സിമ്മനാരിയോടു ചേർത്തു സ്ഥാപിക്കുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്ന വിവരം കഴിഞ്ഞലക്കത്തിൽ പ്രസ്താവിച്ചിരുന്നുവല്ലൊ. കോട്ടയത്തു ഒരു പ്രധാന കുടുംബത്തിൽനിന്നു ഇതിൽ ഉപരിയായ ഒരു സ്മാരകം സ്ഥാപിക്കുവാൻ ആലോചിക്കുന്നതായും അതു ആലപ്പുഴപട്ടണത്തിൽ ഒരു സുറിയാനിപള്ളി സ്ഥാപനയായിരിപ്പാൻ ഇടയുണ്ടെന്നും തീർച്ചയായിട്ടല്ലെങ്കിലും ഒരുവിധം ഉറപ്പായി പറവാൻ ഞങ്ങൾക്കു അറിവുണ്ടു. അതു കൂടാതെ കഴിഞ്ഞുപോയ രാ. രാ. കുര്യൻ റൈട്ടർ അവർകളുടെ സ്മാരകമായി വേറൊരു നല്ലസംഖ്യയും മാർ ദീവന്നാസ്യോസു സിമ്മനാരിയോടു സംബന്ധിച്ചു സ്വന്തകുടുംബത്താൽ സ്ഥാപിക്കുവാൻ അദ്ദേഹത്തിന്റെ പുത്രനും ഹൈക്കോർട്ടുവക്കീൽ മിസ്റ്റർ ജേക്കബ് ബി. എ. ബി. എൽ അവർകളും കൂടി തീർച്ചപ്പെടുത്തിയിരിക്കുന്നതായും സന്തോഷപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു.

✤ ✤ ✤

ഞങ്ങളുടെ കഴിഞ്ഞലക്കത്തിലെ ഒരു ലേഖകൻ വീണ്ടും എഴുതിയിരിക്കുന്നതു:— "മലയാളമിത്രത്തിൽ കഴിഞ്ഞുപോയ യാക്കോബ ചാണ്ടിപാദ്രി അവർകളുടെ ജീവചരിത്രം പറഞ്ഞ കൂട്ടത്തിൽ കോട്ടയം ചെറിയപള്ളിയിൽ കൈസ്ഥാനമുള്ള തോട്ടുകുഴികുടുംബത്തിൽ അദ്ദേഹം ജനിച്ചു എന്നു എഴുതിയിരിക്കുന്നതു പുന്നത്രചാണ്ടപ്പിള്ളകത്തനാർ മുതലായ നവീകരണപ്രധാനികളുടെ സത്യവാങ്മൊഴികൾക്കു വിപരീതമായി കാണുന്നതിനാൽ പരമാർത്ഥം വെളിപ്പെടുത്തിത്തരണമെന്നു മിത്രത്തോടു ഞാൻ ചോദിച്ചിരുന്നതിനു മിത്രം ഒന്നും പറഞ്ഞുകാണുന്നില്ല. കഴിഞ്ഞപ്രാവശ്യം ഞാൻ പറഞ്ഞിരുന്ന കാരണങ്ങളാൽ സത്യത്തിന്മെൽ കൊടുത്തിരിക്കുന്ന കത്തനാർ മുതൽപേരുടെ മൊഴിയെ വിശ്വസിക്കുന്നതായാൽ മിത്രപത്രാധിപർ വ്യാജം പറഞ്ഞു എന്നു ഊഹിക്കേണ്ടിവരുന്നു. അതു കുറെ കഠിനമെന്നു തോന്നിയിട്ടാണ പത്രാധിപർ അവർകളുടെ സമാധാനം കേൾപ്പാൻ ഞാൻ ആഗ്രഹിച്ചതു. അദ്ദേഹത്തിന്റെ

മൌനം ബലമായസംശയത്തിനു അടിസ്ഥാനമായിരിക്കുന്നു. അദ്ദേഹം അടുത്തമിത്രത്തിൽ എങ്കിലും സമാധാനം പറയാത്തപക്ഷം, തന്റെ കുടുംബത്തെക്കുറിച്ചു ഇല്ലാത്ത ബഹുമതി ഉണ്ടാകണമെന്നുള്ള നിഗൂഢ ഉദ്ദേശത്തോടുകൂടി പബ്ളിക്കപത്രത്തിൽ വ്യാജം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു എന്നുള്ള ഗൌരവമേറിയ കുററാരോപണത്തിനു മിത്രപത്രാധിപർ പാത്രവാനാകുമെന്നും അദ്ദേഹത്തിന്റെ പ്രസ്താവനകളെ വിശ്വസിപ്പാൻ പാടില്ലാതെവരുമെന്നും ഒരിക്കൽകൂടെ ഞാൻ ഓൎമ്മിപ്പിച്ചുകൊള്ളുന്നു".

❖ ❖ ❖

കായംകുളം പള്ളിക്കേസു— ഇതു അന്യായം തള്ളി കൊല്ലം ജില്ലയിൽ വിധിച്ചിരിക്കുന്നതായി അറിയുന്നു. അന്യായം യഥാസ്ഥിതിയിൽ നടക്കത്തക്കതല്ലെന്നാണ വിധിയുടെ താല്പൎയ്യം. ഈ അന്യായം ചെറിയപള്ളി വ്യവഹാരംപോലെ വിശ്വാസവിപരീതം അടിസ്ഥാനപ്പെടുത്തിയും പള്ളിക്കും സ്വത്തുക്കൾക്കും ഒടുക്കു സലവച്ചിലും കൊടുത്തതല്ല. അവകാശസ്ഥാപനക്കു മാത്രമായിട്ടായിരുന്നു. ആ സ്ഥിതിയിൽ അന്യായം വഹിക്കത്തക്കതല്ലെന്നു വിധിച്ചതുകൊണ്ടു ചെറിയ പള്ളിയുടെ ആദ്യ നമ്പർ തള്ളിപ്പോയതുപോലെ എന്നല്ലാതെ മററു ദോഷമൊന്നുമില്ല. രണ്ടാമതു മുറക്കു അന്യായപ്പെട്ടാൽ ശരിയായ വിധി കിട്ടുന്നതാകുന്നു. ഈ വിധിമേൽ തന്നെ അപ്പീൽ കൊടുത്തു അവിടെയും ഈ വിധം അഭിപ്രായപ്പെടുന്ന പക്ഷം ആദ്യ അന്യായം വേണ്ടിവരും.

❖ ❖ ❖

ആംഗ്ലിയാസഭയിലെ ചില പരിഷ്കാരങ്ങൾ— സെന്റ ആൽബാൻസ ഇടവകയോടു ചേൎന്ന സകല പരിശുദ്ധന്മാരുടേയും നാമത്തിൽ ഒരു കന്യാസ്ത്രീമഠം ഈ ജൂലായി ൧൬-ാം നു പ്രതിഷ്ഠിച്ചിരിക്കുന്നു. അന്നു ആംഗ്ലിയാക്രമപ്രകാരമുള്ള കുൎബാനയും കാപ്പധരിച്ചും കുരിശുമുതലായ സാമാനങ്ങളോടു കൂടിയും ഒരു പ്രദക്ഷിണവും ഒടുവിൽ മരിച്ചുപോയവൎക്കുവേണ്ടി പ്രാൎത്ഥനയും ഉണ്ടായിരുന്നു. സിഡ്കാപ്പ് എന്ന സ്ഥലത്തു ഒരുപള്ളി പ്രതിഷ്ഠയിൽ കാന്റർബറി ആൎച്ച്ബിഷോപ്പ പറഞ്ഞ പ്രസംഗത്തിൽ കൎമ്മാചാരങ്ങൾ കൂടാതെ വെറും ആത്മീയമായ ശുശ്രൂഷ മാത്രം മതിയാകയില്ലെന്നു വിസ്താരമായി പറഞ്ഞശേഷം അതിനെ അവസാനിപ്പിച്ചതു ഇപ്രകാരമായിരുന്നു. "മനുഷ്യരുടെ ആത്മാക്കളെ ദൈവത്തിങ്കലേക്കു വലിച്ചടുപ്പിക്കുന്നതിനുള്ള വഴികളായി അലങ്കാരമേറിയ പള്ളികളെക്കാൾ ഏററം ഫലം ചെയ്യുന്ന മറെറാന്നിനേയും ഞാൻ അറിയുന്നില്ല". ആ പള്ളിയിലെ ശുശ്രൂഷയിൽ ത്രോണോസിന്മേൽ ആറു മെഴുകുതിരി കത്തിച്ചിരുന്നു. ആൎച്ചുബിഷോപ്പിന്റെ പ്രദക്ഷിണത്തിനു ഒരു വലിയ കുരിശു മുമ്പിൽ പിടിച്ചിരുന്നു. ചൎച്ച്ടൈംസ് എന്ന ആംഗ്ലിയാപത്രത്തിൽ പത്രാധിപാഭിപ്രായമായി വേദപുസ്തക പഠിത്വത്തെക്കുറിച്ചു പറയുന്നതിന്റെ ചുരുക്കം എന്തെന്നാൽ:— "വിശ്വാസവിഷയങ്ങൾ ആദ്യം പഠിപ്പിക്കാതെ വേദപുസ്തക അറിവു മതിയാകുമെന്നു വിചാരിക്കുന്നതിൽ വളരെ ദോഷം ഉണ്ടു. സഭ പഠിപ്പിക്കയും വേദപുസ്തകം അതിനെ തെളിയിക്കയും ചെയ്യണം. വേദപുസ്തകംകൊണ്ടു മനസ്സിനു ഉപയോഗം വരണമെങ്കിൽ വിശ്വാസത്തെക്കുറിച്ചു ശരിയായ അറിവു സമ്പാദിച്ചിരിക്കണം. വേദപുസ്തകം ഒരുമതത്തെമാത്രമെ പ്രതിപാദിക്കുന്നുള്ളു. എങ്കിലും വേദപുസ്തകത്തിൽനിന്നു ഒട്ടുപലരെ മതങ്ങൾ ഉത്ഭവിച്ചിട്ടുണ്ടു. കാതോലിക്കാ വിശ്വാസോപദേശം അറിഞ്ഞുംകൊണ്ടു വേദപുസ്തകത്തോടു അടുത്തുചെന്നാൽ രക്ഷയായിരിക്കും. അല്ലെങ്കിൽ വേദം ഒരു കണിയായിരിക്കും. ചിത്രമെഴുത്തു പഠിക്കാൻ ആഗ്രഹിക്കുന്നവനെ അലങ്കാരമായി വരച്ചചിത്രം കാണിച്ചു അതുപോലെ വരക്കാൻ പറകയല്ല വേണ്ടതു. വരയുടെ ആദ്യസംപ്രദായം പഠിച്ചു ക്രമേണ ഉയരണം. ആദ്യകാലത്തെ പുറജാതിക്രിസ്ത്യാനികൾ പഴയനിയമത്തെ വായിച്ചവർ അല്ലായിരുന്നു. പുതിയനിയമം അന്നു എഴുതിയിട്ടുമില്ലായിരുന്നു. അവർ ആദ്യം വിശ്വാസത്തെ കൈക്കൊണ്ടു പിന്നെ എഴുതപ്പെട്ട ചരിത്രം ക്രമേണ മനസ്സിലാക്കി. സഭ ജീവനുള്ളതും സംസാരിക്കുന്നതുമായ ഒരു ദൂതാണ. ആ ദൂതിനെ ആദ്യം അറിയിക്കണം. ആ ദൂതു ശരിയാണൊ എന്നറിവാൻ പിന്നീടു തെളിവായിമാത്രം വേദപുസ്തകം ഉപയോഗിക്കേണ്ടതാണ......" "ഈ അഭിപ്രായങ്ങൾ നമ്മുടെ ക്രിസ്ത്യാനികൾക്കു ആലോചനാവിഷയങ്ങളായിരിക്കേണ്ടതാണ.

മുപ്പത്തഞ്ചുവൎഷം മുമ്പു മരിച്ചുപോയ ജോൺ കെബേൾ എന്ന ആംഗ്ലിയാപാദ്രി തന്റെ ജീവകാലത്തു വേലചെയ്കയും മരണത്തിങ്കൽ സംസ്കരിക്കപ്പെടുകയും ചെയ്ത ഹർസ്ലി എന്നസ്ഥലത്തു അദ്ദേഹത്തിന്റെ കബറിങ്കൽ ഇംഗ്ലീഷചൎച്ച് യൂനിയൻസം

ഷെത്തിൽ ചേർന്ന അനേകർ കൂടി ഈ ജൂലായി ൧൬-ാം നു- ഒരു പ്രത്യേക ശിശ്രൂഷ നടത്തിയതിൽ പലവിശേഷങ്ങൾ സുറിയാനിക്കാർ അറിയേണ്ടവയായിട്ടുണ്ടു. മരിച്ചുപോയ ആളിനുവേണ്ടി കുറുബാനയും അദ്ദേഹത്തെ സംബന്ധിച്ച പ്രസംഗവും ഉണ്ടായിരുന്നു. പ്രസംഗത്തിൽ പ്രസ്താവിച്ച സംഗതി എന്തെന്നാൽ;— ഇപ്പോൾ അവസാനിച്ച ശതാബ്ദത്തിൽ അനേകം വർദ്ധനവുകൾ ഉണ്ടായിട്ടുണ്ടെങ്കിലും സഭാജീവിതത്തിൽ ഉണ്ടായ ഉണർവിനെക്കാൾ പ്രധാനമായി ഒന്നും പറയാനില്ല..... നാം ഇപ്പോൾ കൂടിയിരിക്കുന്നതും പള്ളിപോലെ ഒരുപള്ളി ശതാബ്ദാരംഭത്തിങ്കൽ കാൺമാൻ പ്രയാസമായിരുന്നു. അന്നു അവ എത്രക്ഷയത്തിലും ശീതത്തിലും ഇരുന്നിരുന്നു. ഇന്നോ ദൈവാരാധനക്കു ഏററം ഭംഗിയായി ഉപയോഗിക്കുന്ന എത്രപള്ളികൾ രാജ്യത്തിൽ നെടുനീളെ കാണുന്നു. വിശ്വാസത്തിൽ ഉണർവുണ്ടായിട്ടില്ലെങ്കിൽ ഇതു ഉണ്ടാകാതെ പോയേനെ. എന്തെന്നാൽ ജ്ഞാനസ്നാനവീണ്ടുംജനനത്തെ സഭ മുമ്പെ തന്നെ അംഗീകരിച്ചിരിക്കുന്നു എങ്കിലും എത്ര നാളുകൊണ്ടാണ അതിനു പൊതു സമ്മതം ഉണ്ടായതു. അനുതപിക്കുന്ന ആത്മാവിനു കുമ്പസ്സാരവും പാപമോചനവുംകൊണ്ടുള്ള ആശ്വാസവും ശക്തിയും വീണ്ടും ഇപ്പോൾ ഉറപ്പിച്ചിരിക്കുന്നു. ശുദ്ധ സാക്രമെന്തിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം ഉണ്ടെന്നും അനുഗ്രഹിക്കപ്പെട്ട സാക്രമെന്തിൽ ക്രിസ്തുവിന്റെ പരിഹാരം ചെയ്യുന്ന ബലി സമപ്പിക്കപ്പെടുന്നു എന്നും ഉള്ള സത്യം സ്പഷ്ടമായി ഇപ്പോൾ പഠിപ്പിച്ചിരിക്കുന്നു. ഇങ്ങിനെ ഒരു ഉണർവുണ്ടായിരിക്കുന്നതിനു നാം അത്യന്തം കൃതജ്ഞന്മാരായിരിക്കണം. ഇപ്രകാരമായിരുന്നു പ്രസംഗ ചുരുക്കം. അനന്തരം മരിച്ചുപോയ കെബിൾ എന്ന ആളിന്റെ കബറിങ്കൽ ഒരു ശിശ്രൂഷയുണ്ടായിരുന്നു. അതിൽ ൬-ാം എഡ്വർഡ രാജാവിന്റെകാലത്തു ആദ്യം നവീകരിച്ച അംഗ്ലിയപ്രാർത്ഥനപുസ്തകത്തിൽ നിന്നു മരിച്ചവക്കുവേണ്ടി അപേക്ഷയുള്ള ഒരുപ്രാർത്ഥനയും വേറെ തുല്യപ്രാർത്ഥനകളും ചൊല്ലിയതുകൂടാതെ, യാക്കോബായസുറിയാനിക്കാർ ഉപയോഗിച്ചു വരുന്ന മാർ യാക്കോബിന്റെ കുർബാന തക്സായിൽ നിന്നു, ആത്മാക്കളുടേയും ജഡത്തിന്റെയും ദൈവമായ കർത്താവെ! ഞങ്ങൾ ഓർത്തവരും ഓർക്കാതെ വിട്ടുപോയവരുമായ എല്ലാവരേയും നീ ഓർത്തുകൊള്ളേണമെ എന്നു ആരംഭിക്കുന്ന മരിച്ചവരെ ഉദ്ദേശിച്ചുള്ള പ്രാർത്ഥന ചൊല്ലിയാണ ശിശ്രൂഷ അവസാനിപ്പിച്ചതു. മലയാളത്തു വന്ന അംഗ്ലിയാ മിഷ്യനരിമാർ ശമ്പളം കൊടുത്തു മാർ യാക്കോബിന്റെ തക്സാ തിരുത്തിക്കയും ചില പ്രാർത്ഥനകളെ ഭേദപ്പെടുത്തികയുംചെയ്തു. ഇംഗ്ലണ്ടിലെ വൈദികന്മാർ യഥാസ്ഥിതിയിൽ യാക്കോബിന്റെ ക്രമം ഉപയോഗിപ്പാൻ തുടങ്ങിയിരിക്കുന്നു. ഇതു ഉപയോഗിച്ചവർ ഇവിടത്തെ മിഷ്യനറിമാരെപോലെ അംഗ്ലിയാമതത്തിൽ ചേർന്നവരും കാന്തർബരി ആർച്ചബിഷോപ്പിന്റെ കീഴുള്ളവരും പള്ളിക്കുററമൊ മുടക്കൊ ഒന്നുമില്ലാതെശരിയായി സഞ്ചരിക്കുന്ന "സ്തുതി ചൊല്ലപ്പെട്ട" പട്ടക്കാരുമാണ. അംഗ്ലിയാസഭയിൽ അനുവദിക്കാവുന്ന ഈ മൂഢതകൾ സുറിയാനി സഭയിൽ പാടില്ലെന്നു ബിഷോപ്പ വിത്സൻ നിശ്ചയിച്ചതും മാററം ചെയ്യണമെന്നുപ്രസംഗിച്ചതും ഉത്തമവിശ്വാസത്തിന്മേൽ ആയിരുന്നു എന്നു ബാലമിത്രം പറഞ്ഞതിൽ തുള്ളിപോലും പരമാർത്ഥം ഇല്ലെന്നു ഇതുകൊണ്ടു കാണാം.

⁂ ⁂ ⁂

ഇനി വേറൊരുകാര്യം— ആഫ്രിക്കയിൽ നടന്നുവരുന്ന യുദ്ധത്തിൽ സംഭവിച്ച ഒരുസംഗതി. പട്ടാളത്തിലെ ഒരു അംഗ്ലിയാ ചാപ്ലെൻ എഴുതിയിരിക്കുന്നതു കേട്ടാലും:— പാദ്രിയെ കാണണമെന്നു രോഗിയായിരുന്ന ഒരു പട്ടാളക്കാരൻ ആവശ്യപ്പെട്ടു ആളയച്ചു. പാദ്രി ചെന്നപ്പോൾ, രോഗിക്കു ദീനം അത്യന്തമാണെങ്കിലും ഉപദ്രവം ഒന്നും കൊടുക്കാതിരിക്കാമെങ്കിൽ സ്വസ്ഥത വന്നേക്കാമെന്നു ഡാക്തർക്കു അഭിപ്രായമുണ്ടെന്നു ശിശ്രൂഷക്കാരൻ പറഞ്ഞു. പട്ടക്കാരൻ രോഗിയെകണ്ടപ്പോൾ കുമ്പസാരിക്കണമെന്നു അവൻ ആഗ്രഹിച്ചു. കുമ്പസാരം കഴിഞ്ഞു മോചനംകല്പിച്ചപ്പോൾ, ഇനിക്കു ഭാഗ്യം എന്നു അവൻ പറഞ്ഞു. അടുത്തദിവസം കുർബാന കൊടുത്തു. ഇനിക്കു പൂർണ്ണസമാധാനമായി എന്നു അപ്പോൾ അവൻ പറഞ്ഞു. അന്നുമുതൽ അവന്റെ രോഗം ശമിച്ചുതുടങ്ങി. ഇപ്പോൾ അവൻ സ്വസ്ഥനായി യുദ്ധം ചെയ്യുന്നു.

മേല്പറഞ്ഞ വിവരങ്ങൾ ഒക്കയും ജൂലായി ൧൯-ാം നു- ലെ ചർച്ചടൈംസ് എന്നപത്രത്തിൽനിന്നു എടുത്തവയാണ. ഇവകൊണ്ടു ഇംഗ്ലീഷസഭയിലെ ഈ കാലത്തെ പരിഷ്കാരസമ്പ്രദായവും സുറിയാനിക്കാരെ പരിഷ്കരിക്കുവാൻ ആഗ്രഹിക്കുന്ന ഇവിടത്തെ മിഷ്യനരിമാർ ചെയ്യുന്ന ശ്രമവും സംബന്ധിച്ച വല്ല അനുമാനവും വായനക്കാർക്കു തോന്നുന്നെങ്കിൽ ആലോചിച്ചുകൊള്ളട്ടെ.

# ☞ നോട്ടീസ്സ്.

മലങ്കര യാക്കോബായ സുറിയാനി സുവിശേഷ സംഘത്തിൽ നിന്നും
൧൦൭൨-ാമാണ്ട കൎക്കടകമാസാവസാനത്തിൽ നടത്തപ്പെടുന്ന
സൺഡെസ്കൂൾ പരീക്ഷകളുടെ പാഠവിവരം.

(൧-ാം ക്ലാസ്സ്.) ഒന്നാം ചോദ്യോത്തരം (൧-ാം ചോദ്യം മുതൽ ൧൨-ാം ചോദ്യം വരെ) ആദാം_ നോഹ. യെശുമിശിഹ. ഇവരുടെ ചുരുങ്ങിയ ചരിത്രം കൌമാ.

(൨-ാം ക്ലാസ്സ്.) ഒന്നാം ചോദ്യോത്തരം_ സത്യവേദകഥകൾ (മനോരമ പാഠമഞ്ജരി) കൌമായും വിശ്വാസപ്രമാണവും.

(൩-ാം ക്ലാസ്സ്.) പുറപ്പാടു പുസ്തകം ൧൨-ാം അദ്ധ്യായം മുതൽ ൨൦ വരെ_ ശു. ലൂക്കോസ് ൮. അ ൧൭-വരെ. സന്ധ്യനമസ്കാരം_ മനഃപാഠം; ൨൩-ാം സങ്കീൎത്തനം. മതസംഗതി ൭-ാം സംഗതി വിശുദ്ധ കൂദാശകളെക്കുറിച്ചു.

(൪-ാം ക്ലാസ്സ്) യോശുവാ ൧-ാം അ_ ൧൨ വരെ. നടപ്പുകൾ ൧൩ അ-൨൩ വരെ. കാലത്തെ നമസ്കാരം. മതസംഗതി സംഗതികൾ: ൭—൧൨. കൂദാശകൾ ഏഴും മനഃപാഠം. ൧ യോഹ. ൧-ാം അദ്ധ്യായം.

(൫-ാം ക്ലാസ്സ്.) റോമാക്കാരുടെ ലേഖനം ൧. അ-൮- വരെ. ന്യായാ. ൧-അ. ൯-വരെ. മനഃപാഠം ൧൯-ാം സങ്കീൎത്തനം. എശായ ൫൩ അ. മതസംഗതി_ സംഗതികൾ; ൨൦.൨൭. ൨൮. ൨൯.

* നമസ്കാരങ്ങൾ കുൎബ്ബാനക്രമത്തിലെയും ഇപ്പോൾ അടിച്ചുവരുന്ന ഞായറാഴ്ച നമസ്കാരത്തിലെയും ആയിരിക്കണം.

അനുവാദപ്രകാരം സിക്രട്ടരിമാർ.

## പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| കോട്ടയം മാളേക്കൽ ചാണ്ടി | ,, | ൩ | ൦ | ൦ |
| ,, മണലേപ്പറമ്പിൽ ചാണ്ടി | ,, | ൧ | ൧൪ | ൦ |
| ,, മുൻസീപ്പുകോട്ടുവക്കീൽ എം.ഒ_ തൊമ്മാസ | ,, | ൧ | ൧൩ | ൮ |
| ,, പടിഞ്ഞാറെത്തലക്കൽ കുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ,, ചിറക്കടവിൽ അബ്രാഹം | ,, | ൧ | ൧൩ | ൮ |
| ,, കരിശുംമൂട്ടിൽ ഉലഹന്നൻ | ,, | ൧ | ൧൪ | ൦ |
| പാമ്പാടി പുളിന്താനത്തു യൌസെപ്പ സ്കറിയാ | ,, | ൧ | ൧൪ | ൦ |
| ,, കരിമ്പിൽ വറുഗീസ | ,, | ൧ | ൧൪ | ൦ |
| ,, ചെറ്റപ്പറമ്പിൽ അബ്രാഹം | ,, | ൧ | ൧൪ | ൦ |
| കോത്തല കോതാനിൽ കുരുവിള | ,, | ൨ | ൦ | ൦ |
| ,, ഏടക്കര വറുഗീസ | ,, | ൨ | ൦ | ൦ |
| ,, പഴയനാമറ്റത്ത അബ്രാഹം | ,, | ൨ | ൩ | ൦ |
| വാകത്താനം തെക്കേപ്പുറത്തു ഉലഹന്നൻ | ,, | ൪ | ൦ | [illegible] |
| ,, പ്ലാപ്പറമ്പിൽ ഗീവറുഗീസുകത്തനാർ | ,, | ൨ | ൩ | [illegible] |
| ,, പഴഞ്ചിറെ അവിരാ | ,, | ൧ | ൧൪ | ൦ |
| ,, ചിറത്തലാട്ടു വറുഗീസ | ,, | ൧ | ൦ | ൦ |
| ,, കാരുചിറെ പുന്നൻ | ,, | ൨ | ൦ | ൦ |
| ,, പഴഞ്ചിറ പുത്തൻപുരയിൽ മാണി | ,, | ൪ | ൧൪ | ൦ |
| ,, കൊറ്റുകുളത്തു പുന്നൻ | ,, | ൨ | ൦ | ൦ |
| ,, പഴയാറ്റുങ്കൽ ചെറിയ | ,, | ൨ | ൦ | ൦ |
| ,, തെക്കേമലക്കാട്ടു പുന്നൻ | ,, | ൩ | ൧൦ | ൦ |
| ,, ബ. പള്ളിയോഗം | | ൨ | ൨൮ | ൦ |
| കുമരകം ബ_ പള്ളിയോഗം | | ൧ | ൧൪ | ൦ |
| ,, ഒള്ളുവട്ടിത്തറ മാത്തു | ,, | ൧ | ൧൪ | ൦ |
| ,, പള്ളത്തുശേരിൽ ഇട്ടി ഉലഹന്നൻ | ,, | ൧ | ൧൪ | ൦ |
| ,, കിഴക്കെപള്ളത്തുശേരിൽ ചാക്കി | ,, | ൧ | ൦ | ൦ |
| ,, വല്ല്യിച്ചിറയിൽ പോത്തൻ | ,, | ൧ | ൦ | ൦ |
| ,, കുഞ്ഞിലിപ്പറമ്പിൽ മത്തായി | ,, | ൧ | ൦ | ൦ |
| ,, നല്ലാനിക്കൽ തോമ്മാ (തുടരും) | ,, | ൨ | ൦ | ൦ |